# പ്രസാധക കുറിപ്പ്

അവസാന കാലത്ത് വാഗ്ദത്ത മഹ്ദിമസീഹ് ലോക സമക്ഷം നിർവഹിക്കുന്ന മഹത്തായ രണ്ട് തരം ദൗത്യങ്ങളാണ് മഹ്ദി എന്നും മസീഹ് എന്നുമുള്ള നാമ വിശേഷണങ്ങളിലുൾക്കൊണ്ടിരിക്കുന്നത്. മസീഹ് എന്ന വിശേഷണത്തിന്റെ അടിസ്ഥാനത്തിൽ പരിശുദ്ധനായ ദൈവത്തിന്റെ ഏകതാഭാവത്തിന്ന് ഭംഗം വരുത്തുന്ന വിധത്തിൽ കൃസ്തുമതം വച്ചു പുലർത്തുന്ന അബദ്ധജടിലമായ വിശ്വാസങ്ങളുടെ പൊള്ളത്തരം അദ്ദേഹം തുറന്നു കാട്ടുന്നതും ഇസ്ലാമിനെതിരിലുള്ള കടന്നാക്രമണങ്ങളെ ചെറുക്കുന്നതുമാണ്. മഹ്ദി എന്ന വിശേഷണത്തിന്റെ അടിസ്ഥാനത്തിൽ മുസ്ലിം സമുദായത്തിന് ധാർമികപരവും ആദ്ധ്യാത്മികപരവുമായ ച്യുതി സംഭവിക്കുകയും നാനാതരം വിശ്വാസ വൈപരീത്യങ്ങൾ അവരിൽ കടന്നു കൂടുകയും ചെയ്യുമ്പോൾ അവ ദുരീകരിച്ചുകൊണ്ട് വിശുദ്ധ ഖുർആന്റെ യഥാർത്ഥ മഹിമാവിലാസം അദ്ദേഹം ലോകത്ത് സ്ഥാപിക്കുകയും ഇസ്ലാം മതത്തിന്റെ യശസ്സ് ഉയർത്തിക്കാട്ടുകയും ചെയ്യുന്നതാണ്. ചുരുക്കത്തിൽ പ്രവചിക്കപ്പെട്ട മഹാത്മാവ് ഒരേ വ്യക്തിയാണെന്നും മഹത്തായ ദൗത്യപൂർത്തീകരണമാണ് അദ്ദേഹം മുഖേന ലോകത്തുണ്ടാകുക എന്നും ദീർഘദർശനങ്ങളിൽ നിന്നും സുവിദിതമാകുന്നുണ്ട്. അവസാന കാലത്ത് മോക്ഷവും രക്ഷയും അദ്ദേഹം മുഖേനത്തന്നെയായിരിക്കും ഉണ്ടാകുക എന്നും പ്രവചനങ്ങളിൽ പറയുന്നു. അതുകൊണ്ടാണ് മഹ്ദിഇമാം ആഗതനായാൽ എന്റെ സലാം അദ്ദേഹത്തിന് എത്തിക്കാനും മഞ്ഞുകട്ടയിൽ ഇഴഞ്ഞു ചെന്നിട്ടെങ്കിലും അദ്ദേഹത്തിന് ബൈഅത്ത് ചെയ്യാനും നബി (സ) തിരുമേനി മുസ്ലിം സമുദായത്തോട് നിഷ്കർഷിച്ചിരിക്കുന്നത്. മഹ്ദിഇമാമിനെ തിരിച്ചറിയുന്നതിന് അടയാളങ്ങളുടെ വ്യക്തമായ ഒരു ചിത്രം തന്നെ ആ പുണ്യാത്മാവ്

സമർപ്പിക്കുകയുണ്ടായി. വിശുദ്ധ ഖുർആന്റെയും തിരു ഹദീഥുകളുടെയും അടിസ്ഥാനത്തിൽ വാഗ്ദത്ത മഹ്ദിഇമാമിനെ സംബന്ധിച്ചുള്ള സവിസ്തരമായ വിവരണങ്ങളാണ് ഈ ഗ്രന്ഥത്തിലെ ഉള്ളടക്കം. ഈ ഗ്രന്ഥമെഴുതിയ മൗലാനാ മുഹമ്മദ് ഉമർ സാഹിബിന് ഞങ്ങൾ പ്രത്യേകം നന്ദി അറിയിക്കുന്നു. സത്യാന്വേഷികൾക്ക് ഉപകാരപ്പെടുമെന്ന പ്രതീക്ഷയോടെ ഞങ്ങൾ ഇത് സഹൃദയം സമർപ്പിക്കുകയാണ്.

സദ്ർ

ഇസ്ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്,
ഫോർട്ട് റോഡ്, കണ്ണൂർ

3-11- 2011
Kannur

# ആമുഖം

അവസാനകാലത്ത് മഹ്ദി ഇമാം വെളിപ്പെടുമെന്നു മുസ്ലിംകൾ ഇസ്ലാമിന്റെ ആരംഭകാലം മുതൽക്കെ വിശ്വസിച്ചു പോന്നിട്ടുള്ളതും ഈ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ മഹ്ദി ഇമാമിന്റെ വരവിനെ പ്രതീക്ഷിച്ചു പോന്നിട്ടുള്ളതുമാണ്. ഇമാം മഹ്ദിയുടെ വരവിനെ പറ്റി ഹദീസു ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഇമാം മഹ്ദി പ്രത്യക്ഷപ്പെട്ടാൽ ഹിമത്തിലൂടെ ഇഴഞ്ഞു നീങ്ങിയിട്ടെങ്കിലും അദ്ദേഹത്തിന് ബൈഅത്ത് ചെയ്യണമെന്നും ഇമാം മഹ്ദി വെളിപ്പെട്ടാൽ അദ്ദേഹത്തെ കണ്ടെത്തുന്നവർ തന്റെ സലാം എത്തിക്കണമെന്നും നബിനായകർ(സ) തിരുമേനി അരുളിയിട്ടുമുണ്ടായിരുന്നു.

ഈസാനബി(അ) മരണപ്പെടാതെ രണ്ടായിരം കൊല്ലമായി ആകാശത്തിൽ ജീവിച്ചിരിക്കുന്നുണ്ടെന്നും ഒടുക്കം നാളിൽ ഈസാനബി(അ) ആകാശത്തിൽ നിന്നും ഇറങ്ങി വരുമെന്നും മഹ്ദി ഇമാമിനോടൊപ്പം അദ്ദേഹവും അവിശ്വാസികൾക്കെതിരായി പൊരുതി ഇസ്ലാമിനെ വിജയിപ്പിച്ചു കാണിക്കുമെന്നുമാണ് പൊതുവെ മുസ്ലിംകൾ വിശ്വസിച്ചു വന്നിട്ടുള്ളത്. എന്നാൽ, *ലൽ മഹ്ദിയ്യു ഇല്ലാ ഈസാ* ഈസാ അല്ലാതെ മറ്റൊരു മഹ്ദി ഇല്ല എന്ന നബി വാക്യത്തിന്റെ അടിസ്ഥാനത്തിൽ മഹ്ദി ഇമാമും മസീഹുബ്നു മർയമും ഒരാൾ തന്നെയായിരിക്കുമെന്നും വ്യക്തമാക്കപ്പെട്ടുവെങ്കിലും ഈസാനബി(അ) മരിച്ചു പോയെന്നു ഖുർആൻ മുഖേന തെളിഞ്ഞു കഴിഞ്ഞതോടെ മഹ്ദി മസീഹിന്റെ ആവിർഭാവത്തെകുറിച്ചുള്ള മുസ്ലിം വിശ്വാസങ്ങൾക്ക് ഇളക്കം പറ്റി.

അവസാനകാലത്ത് ഇസ്ലാമിനെ പുനരുദ്ധരിക്കാൻ വേണ്ടി ദൈവത്താൽ നിയുക്തനായ മഹ്ദിയും വാഗ്ദത്ത മസീഹും താനാണെന്നു അഹ്മദിയ്യാ പ്രസ്ഥാനത്തിന്റെ വിശുദ്ധ സ്ഥാപകരായ ഹദ്റത്ത് മിർസാ ഗുലാം അഹ്മദുൽ ഖാദിയാനി(അ) വാദിച്ചു. ആ പുണ്യാത്മാവ് സത്യാവദിയാണെന്നു വ്യക്തമാക്കുന്ന അനേകം ദൃഷ്ടാന്തങ്ങൾ വെളിപ്പെടുകയും വാഗ്ദത്ത മഹ്ദീ മസീഹിനെ സംബന്ധിച്ച പ്രവചനങ്ങൾ പൂർത്തിയാവുകയും ചെയ്തു. എന്നാൽ ബഹുഭൂരിപക്ഷം വരുന്ന മുസ്ലിംകൾ മുൻ കഴിഞ്ഞ

മറ്റെല്ലാ സത്യാത്മാക്കളെയും പോലെ ആ ദിവ്യ പുരുഷനെയും കള്ള വാദിയാക്കി തള്ളിക്കളയുകയാണ് ചെയ്തത്.

മുസ്ലിംകൾ അഭൂതപൂർവ്വമാംവിധം അധഃപതിച്ചു പോകുകയും ഇസ്ലാമിൽ നിന്നും അകന്നു പോകുകയും ഖുർആന്റെ കൽപനകളെ പിൻപുറം തള്ളി നാശകൂപത്തിൽ പതിക്കുകയും ചെയ്ത ഈ കാലഘട്ടത്തിൽ മുസ്ലിംകളെ സമുദ്ധരിക്കുന്നതിനും ഇസ്ലാമിനെ വിജയിപ്പിക്കുന്നതിനും വേണ്ടി അല്ലാഹു അവന്റെ പണ്ടു പണ്ടെയുള്ള രീതിമുറ പ്രകാരം ഒരുക്കിയിട്ടുള്ള ദിവ്യമാർഗ്ഗമാണ് മഹ്ദീ ഇമാം മുഖേന സ്ഥാപിതമായിട്ടുള്ള അഹ്മദിയ്യാ ജമാഅത്ത്. ഇസ്ലാമിനെ വിജയിപ്പിക്കാനും മുസ്ലിംകളെ ഉദ്ധരിക്കാനുമുള്ള മറ്റെല്ലാ മർഗ്ഗങ്ങളും ഇന്നോളം പരാജയപ്പെട്ടതു പോലെ മേലിലും പരാജയപ്പെടുകയേ ഉള്ളൂ. പണം കൊണ്ടോ പെട്രോഡോളറുകൾ കൊണ്ടോ മറ്റു ഭൗതിക ശക്തികൾ കൊണ്ടോ ഇന്നത്തെ മുസ്ലിംകളെ ഉദ്ധരിക്കുക സാദ്ധ്യമല്ലെന്നു ഇതപര്യന്തമുള്ള ലോകവ്യാപകമായ മുസ്ലിം പ്രവർത്തനങ്ങളുടെയും പരിശ്രമങ്ങളുടെയും പരാജയം വിളിച്ചറിയിച്ചിരിക്കുന്നു. വാഗ്ദത്തം ചെയ്യപ്പെട്ട മസീഹും മഹ്ദിയും ആയി അവതരിച്ച ദിവ്യാത്മാവ് മുഖേന മാത്രമെ ഇസ്ലാമിന്റെ പുനരുദ്ധാനം സാദ്ധ്യമാകുകയുള്ളൂ എന്നു നബി കരീം(സ) തിരുമേനി പ്രവചിച്ചിട്ടുണ്ടെന്ന യാഥാർത്ഥ്യം വിസ്മരിച്ചു കൂടാ.

നബിനായകർ(സ) തിരുമേനിയുടെ പ്രവചനത്തിന്റെ പൂർത്തീകരണമായിട്ടാണ് ഹദ്റത്ത് അഹ്മദുൽ ഖാദിയാനി(അ) അവതീർണ്ണനായത്. ആ പുണ്യാത്മാവിന്റെ ആഗമനത്തെ കുറിച്ചുള്ള അടയാളങ്ങളും സത്യസാക്ഷ്യങ്ങളും സംക്ഷിപ്തമായി വിവരിച്ചിട്ടുള്ള ഈ ചെറു പുസ്തകം സഹൃദയരായ സത്യാന്വേഷികളുടെ മുമ്പാകെ സമർപ്പിക്കാൻ സാധിച്ചതിൽ ഞാൻ അല്ലാഹുവിനെ സ്തുതിച്ചു കൊള്ളട്ടെ!

കോഴിക്കോട്,
15-10-92　　　　　　　　മുഹമ്മദ് ഉമർ, എച്ച്.എ

بِسْمِ اللهِ الرَّحْمٰنِ الرَّحِيمِ

# മഹ്ദി ഇമാം വെളിപ്പെട്ടു

ഇസ്ലാമിന്റെ സാർവ്വ ലൗകികവും പരിപാവനവും ആയ അദ്ധ്യാപനങ്ങളെ ലോകമെങ്ങും പ്രചരിപ്പിക്കുവാനും ലോകത്തിനു ശാശ്വത മാർഗ്ഗ ദർശനം നൽകുന്ന വിശുദ്ധ ഖുർആന്റെ സത്യത്തെ ഉയർത്തിക്കാട്ടുവാനും പ്രവാചക ശ്രേഷ്ഠരും ലോകാനുഗ്രഹിയും ആയ ഹദ്റത്ത് മുഹമ്മദ് മുസ്തഫാ(സ) തിരുമേനിയുടെ അവതരണോദ്ദേശ്യത്തെയും ആ പുണ്യാത്മാവ് അരുൾ ചെയ്ത ഹൃദയാകർഷകമായ തത്വജ്ഞാനങ്ങളെയും പ്രകാശിപ്പിക്കുവാനും ആയി അന്ത്യകാലത്ത് അവതീർണ്ണരാകുമെന്ന് വാഗ്ദത്തം ചെയ്യപ്പെട്ട മഹ്ദീ മസീഹിനെ കുറിച്ച് ആയിരത്തിനാനൂറ് സംവത്സരങ്ങൾക്ക് മുമ്പ് തന്നെ പ്രവചനം ചെയ്യപ്പെട്ടിട്ടുണ്ട്. ആ പ്രവചനങ്ങളെയെല്ലാം സാക്ഷാത്കരിച്ചു കൊണ്ട് വാഗ്ദത്തം ചെയ്യപ്പെട്ട ഇമാം മഹ്ദി(അ) പ്രത്യക്ഷപ്പെട്ടപ്പോൾ അജ്ഞാനാന്ധതയും അബദ്ധ വിശ്വാസങ്ങളും വെച്ചു പുലർത്തുന്ന മുസ്ലിം ബഹുജനങ്ങൾ ആ മഹാത്മാവിനെ നിഷേധിക്കുകയും നിരാകരിക്കുകയുമാണുണ്ടായത്.

മുസ്ലിംകൾ യഹൂദിനസാറാക്കളെ പോലെ ആയിത്തീരുകയും അവരെ നേർവഴിയിലേക്കു നയിക്കേണ്ടവരായ പണ്ഡിതൻമാർ ആകാശത്തിൻ കീഴിൽ ഏറ്റവും നാശകാരികളായിത്തീരുകയും ചെയ്യുന്ന കാലഘട്ടത്തിലായിരിക്കും ഇമാം മഹ്ദിയുടെ അവതരണമുണ്ടാകുക എന്ന നബി വചനം അക്ഷരം പ്രതി പൂർത്തിയായിരിക്കുന്നു.

## പ്രവചനം

ഇസ്ലാമിൽ അതിന്റെ പേരും ഖുർആനിൽ അതിന്റെ ലിപിയും മാത്രം അവശേഷിക്കുന്ന ഒരു കാലഘട്ടത്തിലാ

യിരിക്കും ആ പുണ്യാത്മാവ് അവതീർണ്ണരാവുക എന്നും ഹസ്റത്ത് നബികരീം(സ) അരുൾ ചെയ്തിട്ടുണ്ട്.

തിരുനബി(സ) ഇപ്രകാരം അരുളുകയുണ്ടായി.

وَ يَأْتِى عَلَى أُمَّتِى زَمَنٌ لَا يَبْقٰى مِنَ الْاِسْلَامِ اِلَّا اسْمُهٗ وَلَا يَبْقٰى مِنَ الْقُرْآنِ اَلَّا رَسْمُهٗ فَحِينَئِذٍ يَأْذُنُ اللّٰهُ تَبَارَكُ وَ تَعَالَى لَهٗ بِالْخُرُوجِ فَيظْهرُ اللّٰهُ الِاسْلَامَ بِهِ وَ يُجَدده

ഇസ്ലാമിൽ അതിന്റെ പേരും ഖുർആനിൽ അതിന്റെ ലിപിയും മാത്രം അവശേഷിക്കുന്ന ഒരു കാലഘട്ടം എന്റെ സമുദായത്തിൽ വരും. അപ്പോൾ അല്ലാഹു ഇമാം മഹ്ദിയെ അയച്ചു അദ്ദേഹം വഴി ഇസ്ലാമിനു വിജയം നൽകുകകയും അതിനെ പുനരുദ്ധരിക്കുകയും ചെയ്യും.(യനാബീഉൽ മവദ്ദഃ (വാള്യം 3 ഭാ: 100) ഇപ്രകാരം ആ പുണ്യാത്മാവ് ആഗതനായാൽ മഞ്ഞിൻ കട്ടകൾക്ക് മേൽ കാൽമുട്ടുകളിൽ ഇഴഞ്ഞു ചെന്നെങ്കിലും അദ്ദേഹത്തിന് ബൈഅത്ത് ചെയ്യണമെന്നും തന്റെ സലാം എത്തിക്കണമെന്നും നബിതിരുമേനി(സ) തന്റെ സമുദായത്തോടു നിർദ്ദേശിച്ചിട്ടുണ്ട്.

فَاقْرَاؤُه السَّلَامَ مِنْ رَسُولِ اللّٰهِ صَلَّى اللّٰه عَلَيهِ وَ سَلَّمَ

അദ്ദേഹം അവതീർണ്ണരായാൽ റസൂലുല്ലായുടെ സലാമിനെ എത്തിക്കേണ്ടതാണ്. (മുസ്നദ് അഹ്മദ് ബ്നു ഹമ്പൽ വാള്യം 2 ഭാ: 394)

اِذَا رَأَيْتُمُوهٗ فَبَايِعُوهٗ وَ لَوْ حَبْوًا عَلَى الثَّلْجِ فَاِنَّهٗ خَلِيفَةُ اللّٰهِ المَهْدِىُّ

നിങ്ങൾ അദ്ദേഹത്തെക്കണ്ടാൽ, മഞ്ഞിൻകട്ടകൾക്ക് മീതെ ഇഴഞ്ഞു ചെന്നിട്ടെങ്കിലും അദ്ദേഹത്തിന് ബൈഅത്ത് ചെയ്യേണ്ടതാണ്. എന്തെന്നാൽ അദ്ദേഹം നിശ്ചയമായും അല്ലാഹുവിന്റെ പ്രതിനിധിയായ മഹ്ദി അത്രെ.(അൽ മുസ്തദ്റക്ക് വാള്യം 4 കിതാബുൽ ഫിതൻ ഭാ: 464)

അന്ത്യകാലത്തവതരിക്കുന്ന വാഗ്ദത്തം ചെയ്യപ്പെട്ട മഹ്ദിയെ കുറിച്ച് ഹസ്റത്ത് നബി കരീം(സ) ഇത്രയേറെ പ്രാധാന്യവും ഗൗരവവും കൽപിച്ചിരുന്നെങ്കിലും ഇന്നത്തെ മുസ്ലിംകൾ പ്രസ്തുത പ്രവചനങ്ങളെ തീരെ അവഗണിച്ചു കളഞ്ഞതു തികച്ചും ദൗർഭാഗ്യകരമെന്നേ പറയേണ്ടൂ.

## മുസ്ലിംകളുടെ അധഃപതനം

മുസ്ലിംകളുടെ അധഃപതനം പൂർത്തിയാകുമ്പോഴാണ് അവരെ ഉദ്ധരിക്കാനും പരിശുദ്ധ ഖുർആന്റെ പവിത്രാദ്ധ്യാപനങ്ങളിലേക്ക് അവരെ ക്ഷണിക്കാനും ആയി മഹ്ദി മൗഊദ് അവതരിക്കുക എന്നും ഹദീസുകളിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

മറ്റേത് കാലത്തെക്കാളും ഒരാത്മീയോദ്ധാരകന്റെ ആഗമനം ആവശ്യമായിരിക്കുന്ന ഒരു കാലഘട്ടമാണിത്. സംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റെയും പേരിൽ പ്രാകൃതവും കിരാതവും ആയ വഷളത്തരങ്ങൾ നാം ഇന്നു നാലുപുറവും കാണുന്നു.

ഇന്നത്തെ ശോചനീയമായ അവസ്ഥയെക്കുറിച്ച് ലഖ്നൗവിൽ നിന്നും പുറപ്പെടുന്ന സിദ്ഖെ ജദീദ് എന്ന വാരിക ഇപ്രകാരം എഴുതുന്നു:-

സംസ്കാരത്തിന്റെ പേരിൽ നൃത്തം, സംഗീതം, നഗ്നതാപ്രദർശനം, അനിയന്ത്രിതമായ സ്ത്രീ പുരുഷ സമ്പർക്കം, അശ്ലീല സിനിമകൾ എന്നിവയുടെ വേലിയേറ്റം തന്നെ നാം കണ്ടു കൊണ്ടിരിക്കുന്നു. സംസ്കാര രാഹിത്യത്തിന്റെയും നിർമ്മത ചിന്താഗതിയുടെയും ഈ ആക്രമണം വാസ്തവത്തിൽ മതപരിത്യാഗത്തിന്റെയും ലൈംഗീകാരാജകത്വത്തിന്റെയും ആക്രമണമാണ്. ഇതിനു പരിഹാരമെന്ത്? തുർക്കിയാകട്ടെ, ഈജിപ്താകട്ടെ, ഇറാൻ, ഇൻഡോനേഷ്യ, ശാം, ഇറാക്ക് ആകട്ടെ, ഇന്ത്യയോ പാക്കിസ്ഥാനോ ആകട്ടെ ഈ സംസ്കാരാഭാസത്തിന്റെ ഒഴുക്കിൽ പെട്ടു പോയിരിക്കുകയാണ്. പ്രവാചകത്വപരമായ ഒരു ദൃഢനിശ്ചയത്തിനു മാത്രമെ ഈ പ്രവാഹത്തെ തടഞ്ഞു നിർത്തുവാൻ സാധിക്കുകയു

ള്ളൂ. ഇസ്ലാമിൽ ഇന്ന് ഒരു മഹത് വ്യക്തിയുടെ ആവിർഭാവം ഉണ്ടായിട്ടില്ലാത്തതിനാൽ നാലുഭാഗവും ചിന്താപരമായ ഒരു മ്ലാനത പരന്നിരിക്കുന്നതായിക്കാണാം. ഈ മാനസീക കോളിളക്കം ഒരു മഹാത്മാവിന്റെ ആഗമനത്തെ കാത്തിരിക്കുകയാണ്. നമുക്ക് രാഷ്ട്രീയമായ ഒരു പരിവർത്തനം ഉണ്ടാക്കുന്നതിന് പകരമായി മാനസീകമായ പരിവർത്തനം വരുത്തുന്ന ഒരു മാർഗ്ഗദർശിയെ ആവശ്യമുണ്ട്. ഈ കാലത്ത് മുസ്ലിംകൾക്ക് ഒരു ശാഹ്വലിയുല്ലായുടെയോ, ഇബ്നുതീമിയയുടെയോ, മുജദ്ദിദ് അൽഫിസാനിയുടെയോ ആവശ്യമുണ്ട്!(സിദ്ക്വൈ ജദീദ്.10-6-1960)

മൗദൂദി പാർട്ടിയുടെ സ്ഥാപകനേതാവായ മൗദൂദി സാഹിബ് പറയുന്നത് കാണുക:

ഇന്നു മുസ്ലിംകളെന്നു പറയപ്പെടുന്ന ജനസമൂഹത്തിന്റെ സ്ഥിതിയാണെങ്കിൽ അവരിൽ ആയിരത്തിൽ 999 പേരും ഇസ്ലാമിക ജ്ഞാനമില്ലാത്തവരും സത്യവും അസത്യവും തമ്മിലുള്ള തിരിച്ചറിവ് ഇല്ലാത്തവരും ആണ്. അവരുടെ സ്വഭാവവും മുഴുവനും തന്നെ അനിസ്ലാമികമാണ്. ഒരു പാരമ്പര്യം എന്ന പേരിൽ മുസൽമാൻ എന്ന പേർ അവർക്ക് ലഭിച്ചിരിക്കുന്നു എന്നു മാത്രം (മുസൽമാൻ ഔർ മൗജൂദാ സിയാസികശ്മകശ്, ഭാ.105-106)

വീണ്ടും അദ്ദേഹം പറയുന്നു:-

അധികപേരും ഇഖാമത്തുദ്ദീനിനു വേണ്ടി ഒരു പരിപൂർണ്ണ മനുഷ്യനെ അന്വേഷിച്ചു കൊണ്ടിരിക്കുകയാണ്. അതായത്, അവർക്ക് ഇന്നു ഒരു നബിയെയാണാവശ്യം. നാവു കൊണ്ട് ഖതമുന്നുബുവ്വത്ത് എന്ന് ഉരുവിടുന്നുണ്ടെങ്കിലും നബി(സ) ക്കുശേഷം മറ്റൊരു നബിക്കു വരാം എന്നു പറയുന്നയാളുടെ നാവ് പിഴുതെടുക്കുവാൻ ഒരുമ്പെടുന്നുവെങ്കിലും അവരുടെ ഹൃദയം-മനഃസാക്ഷി ഒരു നബിയുടെ ആവശ്യകതയെ മന്ത്രിച്ചു കൊണ്ടിരിക്കുകയാണ്. നബിയിൽ കുറഞ്ഞ ഒന്നിലും അവർ തൃപ്തരല്ല. (തർജ്ജുമാനുൽ ഖുർആൻ, ഡിസ.42).

മനസ്സാക്ഷിയുടെ ഈ വിളിയെ അവഗണിക്കാൻ ആരാലും സാദ്ധ്യമല്ല. അങ്ങിനെ മറ്റേതൊരു കാലത്തെക്കാളും ഒരാ

ത്മീയ പരിഷ്കർത്താവിന്റെ ആഗമനം ആവശ്യമായിത്തീർന്ന ഒരു സന്നിഗ്ധ കാലഘട്ടത്തിലാണ് നാം ഇന്നുള്ളത്. പ്രസ്തുത കാലഘട്ടത്തെ കുറിച്ചും അതിൽ അവതീർണ്ണരാകുന്ന ഇമാം മഹ്ദിയെ കുറിച്ചും അദ്ദേഹത്തിന്റെ പേർ, പ്രത്യക്ഷപ്പെടുന്ന സ്ഥലം, കാലം മുതലായവയെ കുറിച്ചും ആ പുണ്യാത്മാവിന്റെ കാലത്തുണ്ടാകുന്ന മഹത്തായ അടയാളങ്ങളെ കുറിച്ചും നബി കരീം(സ) വളരെ വ്യക്തമായി പ്രവചനങ്ങൾ ചെയ്തിട്ടുമുണ്ട്. അവയിൽ ചിലതു ഇവിടെ ഉദ്ധരിക്കാം:

**കാലം:-** ഹസ്റത്ത് അബൂ ഖത്താദ: അൻസാരി(റ) ഇപ്രകാരം രിവായത്ത് ചെയ്യുന്നു:

قَالَ رَسُولُ اللهِ ﷺ اَلْآيَاتُ بَعْدَ الْمِأَتَيْنِ

മഹ്ദിയുടെ അടയാളങ്ങൾ 200 വർഷങ്ങൾക്ക് ശേഷം പ്രത്യക്ഷപ്പെട്ടു തുടങ്ങുന്നതായിരിക്കും എന്ന് റസൂൽ കരീം (സ.അ) അരുൾ ചെയ്തിരിക്കുന്നു. (ഇബ്നുമാജ കിതാബുൽ ഫിതൻ, മിശ്ക്കാത്ത് )

സുപ്രസിദ്ധ മുഹദ്ദിസായ ഹസ്റത്ത് അല്ലാമ: ഇമാം അലിയ്യുൽഖാരി(റഹ്) പ്രസ്തുത ഹദീസിന് വിശദീകരണം നൽകിക്കൊണ്ട് ഇപ്രകാരം പ്രസ്താവിക്കുന്നു:

وَيَحْتَمِلُ اَنْ يَكُونَ اللَّامُ فِي الْمِأَتَيْنِ لِلْعَهْدِ اَيْ بَعْدَ الْمِأَتَيْنِ بَعْدَ الْاَلْفِ وَهُوَ وَقْتُ ظُهُورِ الْمَهْدِيِّ

അൽ മിഅതൈൻ എന്ന പദത്തിൽ വന്നിരിക്കുന്ന അൽ എന്നത് കൊണ്ടുള്ള വിവക്ഷ ആയിരം വർഷങ്ങൾക്കു ശേഷം ഉള്ള 200 വർഷങ്ങൾക്കു പിറകെ എന്നായിരിക്കും. അതായത് ആയിരത്തിയിരുന്നൂറ് സംവത്സരങ്ങൾക്കു ശേഷം ഇമാം മഹ്ദിയെപ്പറ്റിയുള്ള അടയാളങ്ങൾ പ്രത്യക്ഷപ്പെടുന്നതായിരിക്കും. ആ കാലം ഇമാം മഹ്ദിയുടെ ആവിർഭാവകാലമായിരിക്കുന്നതാണ്. (മിർകാത്തുൽ മഫാത്തീഹ് ശറഹ് മിശ്കാ

ത്താൽ മസാബിഹ് ഭ: 182)

പ്രസ്തുത കാലത്തെക്കുറിച്ച് അൽപം കൂടി വ്യക്ത മാക്കിക്കൊണ്ട് ഹസ്റ്ത്ത് ഹുദൈഫ ബിൻ അൽയമാനി ഇപ്രകാരം രിവായത്ത് ചെയ്യുന്നു:

قَالَ رَسُولُ اللهِﷺ اِذَا مَضَتْ اَلْفٌ وَ مِأَتَانِ وَ اَرْبَعُونَ سَنَةً يَبْعَثُ اللهُ الْمَهْدِيَّ

1240 വർഷങ്ങൾക്കു ശേഷം അല്ലാഹു മഹ്ദിയെ നിയോ ഗിച്ചയക്കുന്നതായിരിക്കും (അന്നജ്മുസ്സഖിബ് വാള്യം 2 ഭ: 207)

പ്രസ്തുത ഹദീസ് ഇസ്ലാമിന്റെ ആരംഭഘട്ടത്തിൽ വള രെയധികം പ്രസിദ്ധിയാർജ്ജിച്ചിരുന്നതായി അന്നജ്മുസ്സാ ഖിബ് എന്ന ഗ്രന്ഥത്തിൽ നിന്ന് മനസ്സിലാവുന്നു.

ഹസ്റത്ത് ഇമാം ബുഖാരി, ഹസ്റത്ത് ഇമാം അഹ്മദ്ബിൻ ഹൻബൽ മുതലായ രണ്ടാം നൂറ്റാണ്ടിലെ (ഹിജ്റ: വർഷം) സുപ്രസിദ്ധ മുഹദ്ദിസീങ്ങളുടെ ഗുരുനാഥ രായ ഹസ്റത്ത് യഹ് യബിൻസഈദ് (ഹ്ജ്റ: വർഷം 120 –198) തന്റെ മജ്മൂഅ അഹാദീസ് എന്ന ഗ്രന്ഥത്തിലും (ഹിജ്റ: വർഷം) മൂന്നാം നൂറ്റാണ്ടിലെ മറ്റൊരു സുപ്രസിദ്ധ മുഹദ്ദിസായിരുന്ന ഹസ്റത്ത് അബ്ദുല്ലാഹിബ്നു മുഹമ്മ ദിബ്നു അബീശൈബ, (ഹി:159–235) ഹസ്റത്ത് അബ്ദുബ്നു അമീദ് എന്നിവരും പ്രസ്തുത ഹദീസ് മുസ്നദ് കബീർ വതഫ്സീർ എന്ന ഗ്രന്ഥത്തിൽ പകർത്തു കയുണ്ടായിട്ടുണ്ട്.

**സ്ഥലം:-** ഇമാം മഹ്ദി പ്രത്യക്ഷപ്പെടുന്ന സ്ഥലം ഇന്ത്യ യായിരിക്കുമെന്നു നബികരീം(സ) പ്രവചിക്കുന്നു:

عِصَابَةٌ تَغْزُ الهِندَ وَهِيَ تَكُونُ مَعَ المَهْدِيِّ اِسْمُهُ اَحْمَدُ

അഹ്മദ് എന്നു പേരുള്ള മഹ്ദിയോടൊപ്പം ഒരു ജമാ അത്ത് ഇന്ത്യയിൽ ജിഹാദ് (മതപ്രചരണം) നടത്തുന്നതാ ണ്. (അന്നജ്മുസ്സാഖിബ് വാള്യം 2 )

يَخْرُجُ المَهْدِىُّ مِنْ قَرْيَةٍ يُقَالُ لَهَا كَدِعَه وَيُصَدِّقُهُ اللّٰهُ

കദ്അ എന്ന പേരിലറിയപ്പെടുന്ന സ്ഥലത്ത് ഇമാം മഹ്ദി വെളിപ്പെടുന്നതും ദൈവം അദ്ദേഹത്തെ സാക്ഷ്യപ്പെടുത്തുന്നതുമാണ്. (ജവാഹിറുൽ അസ്റാർ, ബിഹാറുൽ അൻവാറ് വാള്യം13 ഭ:19)

**വംശം:-** ഇമാം മഹ്ദിയുടെ വംശത്തെക്കുറിച്ച് സഹാബാക്കൾക്ക് നബികരീം(സ.അ)പറഞ്ഞു കൊടുത്തു കൊണ്ട് ഹസ്റത്ത് സൽമാനുൽ ഫാരിസിയുടെ ചുമലിൽ കൈവെച്ചു ഇപ്രകാരം അരുൾ ചെയ്യുകയുണ്ടായി:

لَوْ كَانَ الاِيْمَانُ الاِيمَانُ عِنْدَ الثُّرَيَّا لَنَا لَهُ رَجُلٌ اَوْ رِجَالٌ مِنْ هٰؤلَاءِ

ഈമാൻ സുറയ്യാ(കാർത്തിക) നക്ഷത്രത്തോളം ഉയർന്നു പോകുന്ന കാലം വന്നാൽ ഇദ്ദേഹത്തിന്റെ (ഫാർസി) വംശത്തിൽ നിന്നും ഒരാളോ ചിലരോ അതിനെ ഭൂമിയിലേക്ക് തിരിച്ചു കൊണ്ടു വരുന്നതാണ്. (ബുഖാരി വാള്യം 3, ഭാഗം: 131)

മറ്റൊരു രിവായത്തിൽ ഇപ്രകാരം പറയുന്നു:

لَوْكَانَ الْاِيمَانُ عِنْدَ الثُرَيَّا لَذَهَبَ بِهِ رَجُلٌ مِنْ اَبْنَاءِ فَارِسَ حَتّٰى يَتَنَاوَلَهُ

ഈമാൻ സുറയ്യാ നക്ഷത്രത്തോളം ഉയർന്നു പോകയാണെങ്കിലും ഫാർസി വംശത്തിൽ നിന്നും ഒരാൾ അതിനെ തിരിച്ചു കൊണ്ടു വരുന്നതായിരിക്കും. (കൻസുൽ ഉമ്മാൽ വാള്യം 6 ഭാ: 264)

**പേര്:-** ഇമാം മഹ്ദിയുടെ പേരും നമുക്ക് റസൂൽ കരീം (സ) വെളിപ്പെടുത്തിത്തന്നിരിക്കുന്നു.

عَنْ حُذَيْفَةَ قَالَ سَمِعْتُ رَسُولَ اللّٰهِ صَلَّى اللّٰهُ عَلَيْهِ وَسَلَّمَ وَذَكَرَ الْمَهْدِيَّ اِسْمُهُ اَحْمَدُ وَعَبْدُ اللّٰهِ وَالْمَهْدِيّ

മഹ്ദിയുടെ പേർ അഹ് മദ് ,അബ്ദുല്ലാ, മഹ്ദി എന്നായിരിക്കുമെന്ന് നബികരീം(സ) അരുൾ ചെയ്തതായി ഞാൻ കേൾക്കുകയുണ്ടായി എന്നു ഹുദൈഫ രിവായത്ത് ചെയ്യുന്നു (ബിഹാറുൽ അൻവാർ വാള്യം 13, ഭാ: 174)

മറ്റൊരു രിവായത്തിൽ ഇപ്രകാരം പറയുന്നു:

فَإِنَّهُ الْمَهْدِىُّ اسْمُهُ اَحْمَدُ

ഇമാം മഹ്ദിയുടെ പേര് അഹ്മദ് എന്നായിരിക്കും (അൽ ഫതാവാ അൽഹദീസിയ്യ ഭ:38)

**പ്രസ്ഥാനത്തിന്റെ പേര്:-** അന്ത്യകാലത്ത് തന്റെ സമുദായം 73 കക്ഷികളായി പിരിഞ്ഞു പോകുമെന്നും അവയിൽ എഴുപത്തിരണ്ടും നരകാവകാശികളായിത്തീരുമെന്നും ഒരു ജമാഅത്ത് മാത്രം നാമോക്ഷാർഹമായിരിക്കുമെന്നും ആ ജമാഅത്ത് തന്റെയും സഹചരരുടെയും പ്രവർത്തന പന്ഥാവിൽ ചരിക്കുന്നവരായിരിക്കുമെന്നുമുള്ള നബിതിരുമേനി(സ.അ)യുടെ തിരുവാക്യത്തിനു മിശ്കാത്ത് വ്യഖ്യാനമായ മിർഖാത്തിൽ ഇപ്രകാരം എഴുതുന്നു:

تِلْكَ اثْنَتَانِ وَسَبْعُونَ فِرْقَةً كُلُّهُمْ فِى النَّارِ وَالْفِرْقَةُ النَّاجِيَةُ هُمْ اَهْلُ السُّنَّةِ الْبَيْضَاءِ الْمُحَمَّدِيَّةِ وَالطَّرِيقَةِ النَّقِيَّةِ الْاَحْمَدِيَّةِ

എഴുപത്തി രണ്ടു കൂട്ടരും നരകത്തിൽ പതിക്കുന്നവരായിരിക്കും മോക്ഷാർഹമായ ജമാഅത്ത് മുഹമ്മദീസുന്നത്തിൽ ചരിക്കുന്ന പരിശുദ്ധ അഹ്മദിയ്യാ തരീഖത്തിൽ

(പ്രസ്ഥാനത്തിൽ) പെട്ടവരായിരിക്കും (മിർഖാത്ത് ശറഅ് മിശ്കാത്ത് വാള്യം 1 ഭാ: 204)

ഹസ്റത്ത് മുജദ്ദിദ് അൽഫിസാനി(റ) ഇപ്രകാരം എഴുതുന്നു:

این زمان حقیقت محمدی حقیقت احمدی نام باید
ومظهر ذات احد جل سجانه گررد

ആ കാലത്ത് ഹഖീഖത്തു മുഹമ്മദിയുടെ പേര് ഹഖീഖത്തു അഹ് മദി എന്നായിരിക്കും. അത് (അഹ്മദിയ്യത്ത്) അല്ലാഹുവിന്റെ അഹദ്(ഏകത്വം) എന്ന സിഫത്തിനെ വെളിപ്പെടുത്തുന്നതായിരിക്കും (രിസാല മബ്ദഅ് മആദ് ഭാ: 58)

**കാലസൂചന:** وَإِذَا الْعِشَارُ عُطِّلَتْ [٨١:٤]

മരുക്കപ്പൽ എന്നറിയപ്പെട്ടിരുന്ന ഒട്ടകങ്ങൾ ഉപേക്ഷിക്കപ്പെടും. അതായത്-കരയിലും കടലിലും ആകാശത്തും ത്വരിതമായി സഞ്ചരിക്കുന്ന പുതിയ വാഹനങ്ങൾ കാരണം ഒട്ടക സവാരി ഉപേക്ഷിക്കപ്പെടും.

**നാഗരികത:** وَإِذَا الْوُحُوشُ حُشِرَتْ [٨١:٥]

വന്യ ജന്തുക്കൾ ഒന്നിച്ചു ചേർക്കപ്പെടും. കാഴ്ചബംഗ്ലാവുകളും മ്യൂസിയങ്ങളും മുഖേന ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ കണ്ടു വരുന്ന പക്ഷി മൃഗാദികൾ ഒരുമിച്ച് ചേർക്കപ്പെടും. ആധുനിക നാഗരികതയുടെ നിശ്വാസമേറ്റ് പിന്നോക്കാവസ്ഥയിൽ കഴിയുന്ന പ്രാകൃത ജനവിഭാഗങ്ങൾ ലോകത്ത് പ്രബുദ്ധ ശക്തിയായി വരും

**ഭൂസ്ഥിതി:** وَإِذَا الْبِحَارُ سُجِّرَتْ [٨١:٦]

കനാലുകൾ കീറിയുണ്ടാക്കി നദികളും സമുദ്രങ്ങളും പരസ്പരം സംയോജിപ്പക്കപ്പെടും. അണക്കെട്ടുകൾ നിർമ്മിച്ച് അരുവികൾ കൂട്ടിഒഴുകപ്പെടും.

**ഗതാഗതപുരോഗതി:** وَإِذَا النُّفُوسُ زُوِّجَتْ [٨١:٧]

വിവിധ ജനങ്ങൾ ഒരേ ശൃംഖലയിൽ ഇണക്കപ്പെടും ഗതാ

ഗത സൗകര്യങ്ങൾ കൂടാതെ റേഡിയോ, ടെലിവിഷൻ മുതലായ വാർത്താ വിനിമയ സംവിധാനങ്ങൾ മുഖേന അന്യോന്യം സമ്പർക്കം പുലർത്തു മാറാകും. വിവിധ തരത്തിലുള്ള പാർട്ടികളും സഹകരണ സംഘടനകളും രംഗത്തിറങ്ങും.

**പ്രസിദ്ധീകരണങ്ങൾ:** [٨١:١٠] وَإِذَا الصُّحُفُ نُشِرَتْ

ഗ്രന്ഥങ്ങളും മാസികകളും പത്രങ്ങളും വളരെയധികം പ്രസിദ്ധീകരിക്കപ്പെടും. പരിഷ്കൃത അച്ചടി യന്ത്രങ്ങളുടെ സഹായത്താൽ പത്രമാസികകളുടെ പ്രസിദ്ധീകരണം വൻതോതിൽ നടക്കും. വായനശാലകളുടെയും ഗ്രന്ഥ ശാലകളുടെയും വികാസം ഇവിടെ സൂചിതമാണ്.

**മതരംഗം**

ഇമാം മഹ്ദിയുടെ ആവിർഭാവകാലത്തെ മതപരമായ സ്ഥിതികളെക്കുറിച്ച് നബി തിരുമേനി(സ) വിശദമായ പ്രവചനങ്ങൾ ചെയ്തിട്ടുണ്ട്.

1) ആ കാലത്തു ക്രിസ്തു മതത്തിനു വമ്പിച്ച അഭിവൃദ്ധിയുണ്ടാകും.

ക്രിസ്തുമതത്തിനെതിരിൽ ഇസ്‌ലാം മതത്തിന്റെ ശോചനീയാവസ്ഥയെക്കുറിച്ച് ഇപ്രകാരം അരുൾ ചെയ്യുന്നു

بَدَأَ الْإِسْلَامُ غَرِيبًا وَسَيَعُودُ غَرِيبًا

2) ആ കാലത്ത് ഇസ്‌ലാം ആരംഭദശയിലെന്ന പോലെ ബലഹീനമായ ഒരവസ്ഥയിലായിത്തീരും.(ഇബ്നു മാജ )

**സമുദായരംഗം**

1. മുസ്‌ലിംകൾ ദജ്ജാലിന്റെ -പാശ്ചാത്യ പരിഷ്കൃതിയുടെ -അനുയായികളായിത്തീരും.

2. ഇസ്‌ലാമിൽ അതിന്റെ പേരും ഖുർആനിൽ അതിന്റെ ലിപിയും മാത്രം അവശേഷിക്കും. പള്ളികൾ ജനബാഹു

ല്യമുള്ളവയായിരിക്കുമെങ്കിലും ഹിദായത്ത് ഉണ്ടായിരിക്കുകയില്ല. അവരുടെ പണ്ഡിതൻമാർ ആകാശത്തിൻ കീഴിൽ നികൃഷ്ട ജന്തുക്കളായിരിക്കും

3. മുസ്ലിംകൾ നമസ്കാരം ഉപേക്ഷിക്കുകയും സകാത്ത് ഒരു പിഴയായി ഗണിക്കുകയും ചെയ്യും.

4. ഹസ്റത്ത് അലി ഇപ്രകാരം രിവായത്ത് ചെയ്യുന്നു. അറബികൾ (ഇസ്ലാം) മതവുമായി വളരെ അകന്നു പോകുന്നതായിരിക്കും.

5. മുസ്ലിംകൾ യഹൂദികളെയും ക്രിസ്ത്യാനികളെയും പരിപൂർണ്ണമായും പിന്തുടരുന്നതായിരിക്കും.

## സദാചാരരംഗം

1. ആ കാലത്ത് അശ്ലീല സാഹിത്യവും വ്യഭിചാരവും വർദ്ധിക്കുകയും വ്യഭിചാര സന്തതികൾ പെരുകുകയും ചെയ്യും (ഇബ്നു അബിശീബ.യുടെ രിവായത്ത്-ഹിജ്ജുൽ കിറാമ)

2. ആ കാലത്ത് മദ്യം വളരെയധികം ഉപയോഗിക്കപ്പെടും എന്ന് അനസിബ്നുമാലിക് രിവായത്തു ചെയ്തിരിക്കുന്നു

3. ചൂതുകളി വിപുലമായി നടമാടും

4. അമാനത്ത് (വിശ്വസ്ഥത) ഉയർത്തപ്പെടും

5. മക്കൾ മതാപിതാക്കളെ അനുസരിക്കാതെ അവരെ അപമാനിക്കുകയും കഷ്ടപ്പെടുത്തുകയും ചെയ്യും(ഹുദൈഫാ ബിൻ യമാൻ രിവായത്ത് ചെയ്തത്)

6. സമ്പത്തും പ്രൗഢിയും മുൻനിർത്തി ജനങ്ങൾ പ്രകീർത്തിക്കപ്പെടും. ആളുകൾ ധൈര്യവാനെന്നും ബുദ്ധിനമാനെന്നും പ്രതാപശാലിയെന്നും മറ്റും പ്രകീർത്തിക്കപ്പെടും. പക്ഷെ അവരുടെ ഹൃദയത്തിൽ കടുകളവെങ്കിലും ഈമാൻ ഉണ്ടായിരിക്കുകയില്ല.

## വേഷഭൂഷകൾ

1. ആ കാലത്ത് സ്ത്രീകൾ വസ്ത്രധാരണം ചെയ്താലും നഗ്നകളായിരിക്കും.

2. ആ കാലത്ത് സ്ത്രീകൾ ഒട്ടകത്തിന്റെ പൂഞ്ഞ പോലെ തങ്ങളുടെ തലമുടിയെ അലങ്കരിക്കും.

3. സ്ത്രീകൾ തങ്ങളുടെ ഭർത്താക്കൻമാരൊത്ത് വ്യാപാരത്തിൽ ഏർപ്പെടും.
4. സ്ത്രീകൾ പുരുഷവേഷം ധരിച്ചു സ്വതന്ത്രരായി വിലസും (ഇബ്നു അബ്ബാസ്)
5. പുരുഷൻമാർ സ്ത്രീകളെ പോലെ വസ്ത്രധാരണം ചെയ്യും. അവരെപോലെ ചമഞ്ഞു നടക്കും (ഹുദൈഫത്തുബ്നുയമാൻ)
6. ആ കാലത്ത് പെട്ടന്നുള്ള മരണങ്ങൾ (ഹൃദയ സ്തംഭനം മുതലായവ) അധികമായുണ്ടാവും.

**ഭരണരംഗം**

1. പലിശയിടപാട് വളരെയധികം വർദ്ധിക്കുന്നതായിരിക്കും (ബാങ്കിങ്ങ്, ഇൻഷൂറൻസ് മുതലായവ)
2. ദരിദ്രരും ഇല്ലാത്തവരും ഭരണാധികാരത്തിലേറും.
3 തൊഴിലാളി പ്രസ്ഥാനത്തിനു വമ്പിച്ച ശക്തിയുണ്ടായിരിക്കും.
4. ഭരണാധികാരികൾ പെരുകും. (ജനപ്രതിനിധികൾ ഭരണകർത്താക്കളായിത്തീരും) (ഹുദൈഫ).

**ദജ്ജാൽ**

ദജ്ജാൽ പുറപ്പെടും

ദജ്ജാലിന്റെ വലത്തെ കണ്ണ് (ആത്മീയ ദൃഷ്ടി) അന്ധമായിരിക്കും. നിങ്ങളിൽ ആരെങ്കിലും അവനെ കണ്ടാൽ സൂറഃ കഹ്ഫിന്റെ പ്രാരംഭ വചനങ്ങൾ (യേശുവിന്റെ ദൈവത്വത്തിനെതിരായ വചനങ്ങൾ അടങ്ങിയവ) ഓതുവിൻ. ദജ്ജാൽ മഴ പെയ്യാൻ ആകാശത്തോടു കൽപിക്കുമ്പോൾ ആകാശം വെള്ളം ചൊരിയുകയും (കൃത്രിമ മഴ പെയ്യിക്കുകയും) മുളപ്പിക്കുക എന്ന് ഭൂമിയോട് കൽപിക്കുമ്പോൾ ഭൂമി മുളപ്പിക്കുകയും ചെയ്യും. ഭൂമിയിലെ നിക്ഷേപങ്ങൾ പുറത്തു കൊണ്ടു വരും. അവന്റെ കൂടെ റൊട്ടിയുടെ മലയും വെള്ളത്തിന്റെ തോടും ഉണ്ടാകും.(മിശ്കാത്ത്)

ആധുനികയുഗത്തിൽ പ്രത്യക്ഷമായോ പരോക്ഷമായോ ആധിപത്യം നേടിയിരിക്കുന്ന പാശ്ചാത്യ പരിഷ്കാരമാണ്

ദജ്ജാൽ കൊണ്ട് വിവക്ഷിക്കപ്പെടുന്നത്. കമ്യൂണിസ്റ്റ് പ്രസ്ഥാനവും ദജ്ജാലിന്റെ ഒരു രൂപമാണ്.

## യഅ്ജൂജ് മഅ്ജൂജ്

യഅ്ജൂജ് മഅ്ജൂജ് പ്രത്യക്ഷമാകും

റഷ്യയും അമേരിക്കയും അവരുടെ ഉപഗ്രഹ രാഷ്ട്രങ്ങളുമാണ് യഅ്ജൂജ് മഅ്ജൂജന്റെ എന്ന് ഇന്ന് വളരെ വ്യക്തമായി കഴിഞ്ഞു.

## അറബികൾക്ക് നാശനഷ്ടം

ഹസ്റത്ത് റസൂൽ കരീം(സ) ഇപ്രകാരം അരുൾ ചെയ്യുന്നു:

وَيْلٌ لِلْعَرَبِ مِنْ شَرٍّ قَدِ اقْتَرَبَ فُتِحَ الْيَوْمَ مِنْ رَدْمِ
يَأْجُوجَ وَمَأْجُوجَ مِثْلَ هَذَا وَحَلَّقَ بِاصْبَعَيْهِ

അറബികൾക്ക് വമ്പിച്ച നാശനഷ്ടങ്ങൾ വരുന്നതാണ്. യഅ്ജൂജ് മഅ്ജൂജ് ചുവരിൽ ഒരു ദ്വാരമുണ്ടായിരിക്കുന്നു എന്നു പറഞ്ഞു കൊണ്ട് തന്റെ ചൂണ്ടു വിരലും പെരുവിരലും ചേർത്തു നബി തിരുമേനി ഒരു ദ്വാരമുണ്ടാക്കി കാണിക്കുകയുണ്ടായി. (സഹീഹുൽ ബുഖാരി )

യഅ്ജൂജ് മഅ്ജൂജ് (അമേരിക്കൻ-റഷ്യൻ രാഷ്ട്രങ്ങൾ) മുഖേന അറബികൾക്ക് വമ്പിച്ച നാശനഷ്ടങ്ങളെ നേരിടേണ്ടി വരുന്നതാണ്.

1967 ലെ അറബ് ഇസ്രായീൽ .യുദ്ധം അറബ് ലേകത്തിന് വരുത്തിയ നാശനഷ്ടങ്ങൾ ഈ പ്രവചനത്തിന്റെ പൂർത്തീകരണമെന്നോണം സംഭവിച്ചതാണ്. തുടർന്നു പശ്ചിമേഷ്യയിലാകെ ഉണ്ടായ പോരാട്ടങ്ങളും കൊടും നാശങ്ങളും പ്രവചനത്തെ ശരിവെക്കുന്നു.

ഈ പ്രവചനത്തിന്റെ അതി വ്യക്തമായ പൂർത്തീകരണം ഈ അടുത്ത കാലത്തുണ്ടായ ഇറാഖ് കുവൈത്ത് യുദ്ധവും അതിന്റെ ഭയാനകമായ പ്രത്യാഘാതങ്ങളും മനസ്സിലാക്കി

ത്തരുന്നു. 1990 ആഗസ്റ്റ് 22 നു ഇറാഖ് പ്രസിഡണ്ട് സദ്ദാം ഹുസൈൻ കുവൈത്ത് ആക്രമിച്ച് കീഴടക്കിയപ്പോൾ സൗദി അറബ് സ്വയം സംരക്ഷണത്തിനെന്ന വ്യാജേന പാശ്ചാത്യ (ദജ്ജാൽ) ശക്തികളോട് സഹായമർത്ഥിച്ചു. അതിനെ തുടർന്നുണ്ടായ യുദ്ധത്തിൽ അറബ് രാഷ്ട്രങ്ങൾ ഒന്നടങ്കം ആധുനിക ദജ്ജാലായ അമേരിക്കൻ പ്രസിഡണ്ട് ജോർജ് ബുഷിന്റെ ക്രൂര കരങ്ങളിൽ അമർന്നു പോയി-അറബ് രാഷ്ട്രങ്ങൾക്ക് ബില്യൻ കണക്കിൽ ഡോളറുകൾ നഷ്ട പ്പെട്ടു. ലക്ഷക്കണക്കിലുള്ള നിരപരാധികളായ മുസ്‌ലിം സ്ത്രീകളും പുരുഷൻമാരും കുട്ടികളും കൊല്ലപ്പെട്ടു. ഇന്നും ഇറാഖ്, കുവൈത്ത്, സൗദിഅറേബ്യ മുതലായ അറബ് രാഷ്ട്രങ്ങൾ യഅ്ജൂജ് മഅ്ജൂജ് മൂലമുണ്ടാക്കപ്പെട്ട ഭീതിയു ടെയും ഭയത്തിന്റെയും നിഴലിലാണ് കഴിഞ്ഞു വരുന്നത്.

മലയാള മനോരമ 6-9-92 ഇപ്രകാരം റിപ്പോർട്ടു ചെയ്യു ന്നു.

മരുന്നും ആഹാരവും ഇല്ലാതെ ഇറാഖിൽ പോയ വർഷം 27000 കുട്ടികൾ മരണമടഞ്ഞു. മുതിർന്നവർ 60000 പേരും. ഇറാഖിനെതിരെ(ദജ്ജാലിശക്തികൾ) നടപ്പാക്കി വരുന്ന സാമ്പത്തിക ഉപരോധമാണ് ഇതിനു കാരണം. (മ ലയാള മനോരമ6-9-92)

ഗൾഫ് യുദ്ധം മൂലം അറബ് രാഷ്ട്രങ്ങൾക്ക് 650 ബില്യൻ ഡോളർ നഷ്ടപ്പെട്ടുവെന്നും യുദ്ധം ഗൾഫിലെ പരിസ്ഥി തിക ആരോഗ്യ മേഖലയിൽ സൃഷ്ടിച്ച ആഘാതങ്ങളുടെ സാമ്പത്തിക മൂല്യം ഇപ്പോഴും നിർണ്ണയിക്കപ്പെട്ടിട്ടില്ലെന്നും മാധ്യമം (11-9-92) പറയുന്നു.

## സൂര്യചന്ദ്ര ഗ്രഹണങ്ങൾ

ഇമാം മഹ്ദിയുടെ കാലത്തുണ്ടാവുന്ന മഹത്തായ രണ്ട ടയാളങ്ങളെ കുറിച്ച് ഹസ്റത്ത് നബികരീം(സ) ഇപ്രകാരം അരുൾ ചെയ്യുന്നു:

إِنَّ لِمَهْدِيِّنَا آيَتَيْنِ لَمْ تَكُونَا مُنْذُ خَلْقِ السَّمٰوَاتِ وَالْأَرْضِ يَنْخَسِفُ الْقَمَرُ لِأَوَّلِ لَيْلَةٍ مِنْ رَمَضَانَ وَتَنْكَسِفُ الشَّمْسُ فِي النِّصْفِ مِنْهُ وَلَمْ تَكُونَا مُنْذُ خَلْقِ السَّمٰوَاتِ وَالْأَرْضِ

നമ്മുടെ മഹ്ദിയ്ക്കു രണ്ടു അടയാളങ്ങളാണുള്ളത്. ആകാശ ഭൂമികൾ ഉണ്ടായതു മുതൽ ഇത്തരത്തിലുള്ള അട യാളങ്ങൾ ഉണ്ടായിട്ടില്ല. അതായത്, ഒരേ റമസാൻ മാസ ത്തിൽ ചന്ദ്രഗ്രഹണത്തിനായി നിശ്ചയിക്കപ്പെട്ട രാത്രികളിൽ (13,14,15) പ്രഥമ രാത്രിയിൽ (13-ാം രാത്രി) ചന്ദ്രനും സൂര്യ ഗ്രഹണത്തിനായി നിശ്ചയിക്കപ്പെട്ട ദിവസങ്ങളിൽ (27,28,29) മദ്ധ്യനാളിൽ(28-ാംനു) സൂര്യനും ഗ്രഹണം ഉണ്ടായിരിക്കു ന്നതാണ്. ആകാശഭൂമികൾ ഉണ്ടായത് മുതൽ ഇത്തരത്തി ലുള്ള സംഭവം ഉണ്ടായിട്ടില്ല. (സുനനു ദാറു ഖുത്ത്നി വാള്യം 2 ഭാ: 65)

പ്രസ്തുത സൂര്യചന്ദ്ര ഗ്രഹണങ്ങൾ രണ്ടു പ്രാവശ്യം പ്രത്യക്ഷമാകുന്നതാണെന്നും റസൂൽ കരീം(സ) അരുൾ ചെയ്തിട്ടുണ്ട്. إِنَّ الشَّمْسَ مُنْكَسِفَةٌ مَرَّتَيْنِ فِي رَمَضَانَ

നിശ്ചയമായും റമസാനിൽ സൂര്യനു രണ്ടു തവണ ഗ്രഹണമുണ്ടാകും

അവസാന കാലത്തവതീർണ്ണരാവുന്ന വാഗ്ദത്ത മസീഹും ഇമാം മഹ്ദിയും രണ്ടു വ്യക്തികളായിരിക്കുമെ ന്നാണ് പൊതുവെ മുസ് ലിംകൾ വിശ്വസിച്ചു വന്നത്. ഇത് ഹസ്റത്ത് നബികരീം(സ) തിരുമേനിയുടെയും ഇതര ഇമാ മീങ്ങളുടെയും പ്രവചനങ്ങൾക്കും പ്രസ്താവനകൾക്കും പാടെ വിരുദ്ധമായ വിശ്വാസമാണ്.

**ഇമാം മഹ്ദിയും മസീഹും**

ഹസ്റത്ത് റസൂൽ കരീം(സ) ഇപ്രകാരം അരുൾ ചെയ്യുന്നു.

يُوشِکُ مَنْ عَاشَ مِنْکُمْ اَنْ یَلْقٰی عِیسَی ابْنَ مَرْیَمَ اِمَامًا مَهْدِیًا

നിങ്ങളിൽ ജീവിച്ചിരിക്കുന്നവർ വാഗ്ദത്ത മസീഹിനെ ഇമാം മഹ്ദിയായി കാണുന്നതായിരിക്കും.(മുസ്നദ് അഹ്മദ് ബ്നു ഹമ്പൽ വാള്യം :2 ഭാ 411)

لَا الْمَهْدِیُّ اِلَّا عِیسَی ابْنَ مَرْیَمَ

വാഗ്ദത്ത മസീഹിനെ കൂടാതെ വേറെ(ഇമാം) മഹ്ദിയില്ല (ഇബ്നു മാജാ ഭാ: 302)

മുഹമ്മദീ ഉമ്മത്തിൽപെട്ട പല മഹാത്മാക്കളും ഹസ്റത്ത് ഇമാം മഹ്ദിയും മസീഹും ഒരേ ആളായിരിക്കുന്നതാണെന്ന വിശ്വാസം പ്രകടിപ്പിച്ചവരായിരുന്നു.

ശൈഖുൽ അക്ബർ ഹസ്റത്ത് മുഹ്യുദ്ദീനിബ്നു അറബി(റഹ്) ഇപ്രകാരം അരുൾ ചെയ്യുന്നു.

وَجَبَ نُزُوْلُهُ فِی اٰخِرِ الزَّمَانِ بِتَعَلُّقِهِ بِبَدْنٍ اٰخَر

അവസാനകാലത്തുള്ള വാഗ്ദത്ത മസീഹിന്റെ അവതരണം മറ്റൊരു വ്യക്തിത്വത്തിലായിരിക്കും

(തഫ്സീർ അറായിസുൽ ബയാൻ വാള്യം 1 ഭാ;262)

ഹസ്റത്ത് നിഅ്മത്തുല്ലാഹ് വലി(റഹ്) ഇപ്രകാരം പറയുന്നു:

مهدی وقت و عیسی دوران ہر دور اشهسوار بینم

അദ്ദേഹം മഹ്ദിയും ആയിരിക്കും മസീഹുമായിരിക്കും. രണ്ടു ഗുണങ്ങളും അദ്ദേഹത്തിൽ പ്രത്യക്ഷമായിരിക്കുന്നതാണ്.

(അൽഅർബയീൻ ഫീ അഹ്വാലിൽ മഹ്ദിയ്യീൻ)

ഹദ്റത്ത് അല്ലാമ: ഹുസൈനുബ്നു മുഈനുദ്ദീൻ അൽമൈബദി (ചരമം 8-ാം ഹിജിരി -1466. എ.ഡി) ഇപ്രകാരം അരുൾ ചെയ്യുന്നു.

**روح عیسی علیہ السلام در مہدی علیہ السلام پروز کندو نزول عیسی این بروز است**

ഹസ്റത്ത് മസീഹ് മൗഊദിന്റെ ആത്മീയ പ്രഭാവം ഹ: മഹ്ദിയാൽ പ്രത്യക്ഷമാകുന്നതാണ്. മസീഹ് മൗഊദിന്റെ അവതരണം എന്നു പറയുന്നതും ഇതു തന്നെയാണ്.

(ഗായത്തുൽ മഖ്സൂദ്, ഭാ:21)

ശൈഖ് മുഹമ്മദ് അക്രം സാബിരി (ചരമം, ഹിജ്റ 1129) ഇപ്രകാരം പ്രസ്താവിക്കുന്നു:

**یوضے امذ کہ روح عیسی در مهدی پروز کند و نزول عبارت از ہمین بروز است مطابق این حدیث لا مهدی الا عیسی ابن مریم**

ചിലരുടെ വിശ്വാസ പ്രകാരം, ഈസായുടെ ആത്മീയ പ്രഭാവം മഹ്ദിയിൽ പ്രത്യക്ഷമാകുന്നതാണ്. ഹദീസിലുള്ള നുസൂൽ എന്ന വാക്കിന്റെ അർത്ഥം പ്രത്യക്ഷീഭവിക്കുക എന്നത്രെ. ലാ മഹ്ദിയ്യ ഇല്ലാ ഈസാ എന്ന ഹദീസിന്റെ വ്യാഖ്യാനവും ഇത് തന്നെയാണ്.

ചുരുക്കത്തിൽ, വാഗ്ദത്ത മസീഹും മഹ്ദിയും, രണ്ട് വ്യക്തികളല്ലെന്നു പ്രസ്തുത ഉദ്ധാരണങ്ങളിൽ നിന്നെല്ലാം മനസ്സിലാക്കാൻ സാധിക്കുന്നതാണ്. (ഇഖ്തിബാസുൽ അൻവാർ ഭാ: 21)

ഹദ്റത്ത് ഇമാം മഹ്ദിയെ കുറിച്ചു ഹദ്റത്ത് നബി കരീം (സ) തിരുമേനിയുടെ പ്രസ്തുത പ്രവചനങ്ങളെല്ലാം അക്ഷരം പ്രതി പൂർത്തിയായിരിക്കുന്നതായി നിഷ്പക്ഷ മായി ചിന്തിക്കുന്ന ഏതൊരാൾക്കും മനസ്സിലാക്കാൻ സാധി ക്കുന്നതാണ്. അതായത്, ഹിജ്റ വർഷം 1240 നു ശേഷം ഇന്ത്യയിൽ കദ്അ എന്ന സ്ഥലത്ത് പാർസി വംശജനായി അഹ്മദ് എന്ന പേരോടു കൂടി ആ പുണ്യാത്മാവ് ആഗത നാവുന്നതാണെന്ന തിരുവചനങ്ങൾ പൂർണ്ണമായും പുലർന്നി രിക്കുന്നു.

## അൽപം ചരിത്രം

1250 ശവ്വാൽ മാസം 14 നു (1835 ഫിബ്രവരി 13 നു വെള്ളി യാഴ്ച) ഇന്ത്യയിലെ ഖാദിയാൻ എന്ന ഗ്രാമത്തിൽ പാർസി വംശജനായി അഹ് മദ്(അ) ജനിച്ചു. അദ്ദേഹത്തിന്റെ പ്രസ്ഥാ നമായ അഹ്മദിയ്യാ പ്രസ്ഥാനം (അത്തരീഖത്തുൽ അഹ് മദിയ്യ) എന്ന പേരിൽ ഒരാഗോള പ്രസ്ഥാനമായി, വിശ്വവിശ്രുതമായി വളർന്നിക്കയാണ്.

1891 ൽ അദ്ദേഹം താൻ ഇമാം മഹ്ദിയാണെന്നു വാദി ച്ചു. പ്രസ്തുത വാദത്തിന്റെ മൂന്നാം വർഷം 1894ലും നാലാം വർഷം 1895 ലും ഇന്ത്യയിലും അമേരിക്കയിലും അനുക്രമ മായി സൂര്യചന്ദ്രഗ്രഹണങ്ങൾ സംഭവിക്കുകയുണ്ടായി. അതായത്, ഇന്ത്യയിൽ 1894 മാർച്ച് 21 നു ചന്ദ്രനും ഏപ്രിൽ 6 നു സൂര്യനും അടുത്ത വർഷം അമേരിക്കയിൽ മാർച്ച് 11 നു ചന്ദ്രനും 26നു സൂര്യനും ഗ്രഹണം സംഭവിച്ചു. ജോർജ്. എഫ്. ചാമ്പേഴ്സ് 1902 ൽ രചിച്ച് ലണ്ടനിൽ പ്രസിദ്ധപ്പെടു ത്തിയ The story of Eclipses എന്ന ഗ്രന്ഥത്തിൽ പ്രസ്തുത ഗ്രഹണങ്ങളെ കുറിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്.

1908 മെയ് 26 നു വാഗ്ദത്തം ചെയ്യപ്പെട്ട മഹ്ദീ(അ) തന്റെ ദൗത്യ നിർവ്വഹണാനന്തരം ചരമഗതിയടഞ്ഞപ്പോൾ അദ്ദേ ഹത്തിന്റെ ഒന്നാം ഖലീഫയായി അറബി വംശജനായ ഹ്റത്ത് മൗലാനാ നൂറുദ്ദീൻ(റ) തെരഞ്ഞെടുക്കപ്പെട്ടു. 1914 മാർച്ച് 13 നു അദ്ദേഹം നിര്യാതനായപ്പോൾ രണ്ടാം ഖലീ ഫയായി ഹദ്റത്ത് അഹ് മദ്(അ) ന്റെ പുത്രനും വാഗ്ദത്തം

ചെയ്യപ്പെട്ട പരിഷ്കർത്താവ് (മുസ്ലിഹ് മൗഊദ്) എന്നു അല്ലാഹുവിനാൽ സുവിശേഷം നൽകപ്പെട്ട മഹാത്മാവും ആയ ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ്(റ) തിരഞ്ഞടുക്കപ്പെട്ടു. 1968 നവംബർ 8നു ആ പുണ്യാത്മാവ് കാലഗതിയടഞ്ഞപ്പോൾ ഇമാം മഹ്ദിയുടെ പൗത്രൻ ഹ: മിർസാ നാസിർ അഹ്മദ് സാഹിബ്(റഹ്) നെ മൂന്നാം ഖലീഫയായി തെരഞ്ഞെടുത്തു. 1982 ജൂൺ മാസം 9-ാംനു അദ്ദേഹം ചരമഗതിയടഞ്ഞപ്പോൾ ഹദ്റത്ത് മിർസാ ത്വാഹിർ അഹ്മദ് സാഹിബ് നാലാം ഖലീഫയായി തെരഞ്ഞെടുക്കപ്പെട്ടു.(2003 ഏപ്രിൽ 19ന് അദ്ദേഹം കാലഗതി പ്രാപിച്ചപ്പോൾ അഞ്ചാം ഖലീഫയായി ഹദ്റത്ത് മിർസാ മസ്റൂർ അഹ്മദ് സാഹിബ് തിരഞ്ഞെടുക്കപ്പെട്ടു. ആ പുണ്യാത്മാവിന്റെ നേതൃത്വത്തിൽ ഇന്നു ലോകത്തെങ്ങുമായി അഹ്മദികൾ ഒറ്റക്കെട്ടായി ഇസ്ലാം മതസേവനത്തിനായി അവിരാമം അശ്രാന്തം പരിശ്രമിക്കുകയാണ്.) (പ്രസാധകർ)

വാഗ്ദത്ത മസീഹിന്റെ വിയോഗത്തിനു ശേഷം ഉണ്ടാവുന്ന അവസ്ഥാന്തരങ്ങളെ കുറിച്ച് മുൻകഴിഞ്ഞ മഹാത്മാക്കൾ ധാരാളമായി ദീർഘദർശനം ചെയ്തിട്ടുണ്ട്. അവയിൽ ചിലത് മാത്രം ഇവിടെ ഉദ്ധരിച്ചു കൊള്ളാം:

**ബറാഹീൻ**

എട്ടു നൂറ്റാണ്ടുകൾക്കു മുമ്പ് ജീവിച്ചിരുന്ന ഒരു സുപ്രസിദ്ധ വലിയുല്ലാഹ് ആയിരുന്ന ഹദ്റത്ത് ഇമാം യഹ് യബിൻ അഖബ് വാഗ്ദത്ത മസീഹിന്റെ കാലത്തുണ്ടാകുന്ന പല അടയാളങ്ങളും വിവരിച്ചു കൊണ്ട് തന്റെ ഒരു കവിതയിൽ ഇപ്രകാരം എഴുതുന്നു.

وَ يَأْتِى بِالْبَرَاهِينِ اللَّوَاتِى تُسْلِمُهَا البَرِيَّة بِالْكَمَالِ

ഇമാം മഹ്ദി(അ) ഇസ്ലാമിന്റെ സത്യത്തെയും നബി കരീം(സ) തിരുമേനിയുടെ മഹാത്മ്യത്തെയും തെളിയിച്ചു കൊണ്ടുള്ള ബറാഹീൻ കൊണ്ടു വരുന്നതായിരിക്കും. അതിന്റെ പരിപൂർണ്ണത കാരണമായി അല്ലാഹുവിന്റെ ഒരു

സൃഷ്ടി സമൂഹം തന്നെ അതിനെ സ്വീകരിക്കുന്നതായിരിക്കും. (ശംസുൽ മആരിഫിൽ കുബ്റാ, വാള്യം 1, ഭാ: 304)

ഹദ്റത്ത് അഹ്മദ്(അ) ബറാഹീനെ അഹ്മദിയ്യാ എന്ന പേരിൽ അഞ്ചു വാള്യങ്ങളടങ്ങിയ മഹൽ ഗ്രന്ഥം രചിച്ചതോടെ പ്രസ്തുത പ്രവചനം പൂർത്തിയായി.

പ്രസ്തുത ഗ്രന്ഥത്തെ ക്കുറിച്ച് അക്കാലത്തെ പേരെടുത്ത പണ്ഡിതനും പിന്നീട്, ഹദ്റത്ത് അഹ്മദ്(അ)ന്റെ ബദ്ധ വൈരിയുമായിത്തീർന്ന മൗലവി മുഹമ്മദ് ഹുസൈൻ ബട്ടാലവി ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്:

എന്റെ അഭിപ്രായത്തിൽ ഈ ഗ്രന്ഥം ഇന്നത്തെ സ്ഥിതി ഗതികളും മുൻനിർത്തി നോക്കുമ്പോൾ ഇതുവരെ ഇസ് ലാമിൽ പ്രസിദ്ധീകൃതമായിട്ടുള്ള ഗ്രന്ഥങ്ങളെ അപേക്ഷിച്ചു തുല്യതയില്ലാത്തതാണ്. ഭാവിയെ സംബന്ധിച്ച് പറയുക സാദ്ധ്യമല്ല. ഇതിന്റെ കർത്താവ് കഴിഞ്ഞു പോയ മുസൽമാൻമാരിൽ തുല്യത കാണാൻ കഴിയാത്ത വിധം പണം കൊണ്ടും ദേഹം കൊണ്ടും പേനകൊണ്ടും നാവ് കൊണ്ടും പ്രവൃത്തി കൊണ്ടും ജീവിത രീതികൊണ്ടും ഇസ് ലാമിന് സേവനം ചെയ്യുന്നതിൽ സ്ഥൈര്യമുള്ള ആളാണെന്നു തെളിഞ്ഞിരിക്കുന്നു. എന്റെ ഈ വാക്യങ്ങൾ ഏഷ്യൻ അതിശയോക്തിയായി ആരെങ്കിലും കരുതുകയാണെങ്കിൽ അവർ ഇസ്ലാമിന്റെ ശത്രുക്കളെ പ്രത്യേകിച്ചും ആര്യ സമാജക്കാരെയും ബ്രഹ്മ സമാജക്കാരെയും ഇത്ര ശക്തിമത്തായ നിലയിൽ ചെറുത്ത ഒരൊറ്റ ഗ്രന്ഥമെങ്കിലും എനിക്കൊന്നു കാണിച്ചു തരട്ടെ. ഇസ്ലാമിന്റെ സഹായത്തിനായി പണം കൊണ്ടും ജീവൻ കൊണ്ടും പേന കൊണ്ടും നാവ് കൊണ്ടും പ്രവൃത്തി കൊണ്ടും സഹായിക്കുകയും ഇസ് ലാമിന്റെ ശത്രുക്കളെയും ഇൽഹാമിനെ നിഷേധിക്കുന്നവരെയും തന്റെ മുമ്പാകെ വന്നു ദൃഷ്ടാന്തങ്ങൾ വീക്ഷിക്കുവാൻ ഇത്ര പൗരുഷത്തോടും ധൈര്യത്തോടും കൂടി വെല്ലു വിളിക്കുകയും അത്തരം ദൃഷ്ടാന്തങ്ങൾ ജനങ്ങൾക്കു കാണിച്ചു കൊടുക്കുകയും ചെയ്തിട്ടുള്ള രണ്ടു നാലാളുകളെ എനിക്കു ചൂണ്ടിക്കാണിച്ചു തരികയും ചെയ്യട്ടെ.

ഹദ്റത്ത് ഇമാം യഹ് യബിൻ അഖബ് വാഗ്ദത്ത മസീ ഹിന്റെ കാലശേഷമുണ്ടാകുന്ന സ്ഥിതി വിശേഷങ്ങളെ കുറിച്ച് കവിതയിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

اِذَا مَاجَآءَهُمُ العَرَبِیُّ حَقًّا عَلٰی عَمَلٍ سَیَمْلِکُ لَا مُحَال

(ഇമാം മഹ്ദിക്ക് ശേഷം) അറബി വംശജനായ ഒരാൾ അവരുടെ അടുക്കൽ വന്നു ആ പുണ്യാത്മാവിന്റെ കർമ്മ പദ്ധതിയെ നടപ്പിൽ വരുത്തുന്നതാണ്. (ശംസുൽ മആ രിഫ്)

ഹദ്റത്ത് അഹ് മദിന്റെ വിയോഗാനന്തരം ഒന്നാം ഖലീ ഫയായി നിയുക്തരായ ഹ: മൗലാനാ ഹാഫിസ് ഹക്കീം നൂറുദ്ദീൻ(റ) ഒരു അറബി വംശജനായിരുന്നു. അദ്ദേഹത്തി ന്റെ കുടുംബം 32 ാമത്തെ തലമുറയിൽ ഹദ്റത്ത് ഉമർഫാറൂ ഖു(റ)മായി ബന്ധിക്കപ്പെടുന്നു.

ഹദ്റത്ത് ഇബ്നു അറബി(റഹ്) ഇമാം മഹ്ദി(അ)യുടെ ഖലീഫമാരെ കുറിച്ച് ഇപ്രകാരം അരുൾ ചെയ്യുന്നു:

وَهُمْ مِنَ الاَعَاجِمِ مَافِيهِمْ عَرَبِيٌّ وَلٰكِنْ لَا يَتَكَلَّمُونَ اِلَّا
بِالْعَرَبِيَّةِ لَهُمْ حَافِظٌ لَيْسَ مِنْ جِنْسِهِمْ مَاعَصَى اللّٰهَ قَطُّ
هُوَ اَخَصُّ الْوُزَرَاءِ وَاَفْضَلُ الْاُمَنَاءِ

ഇമാം മഹ്ദിയുടെ മന്ത്രിമാർ(ഖലീഫമാർ) അനറ ബികളായിരിക്കും. അവരിൽ ആരും തന്നെ അറബികളായി ട്ടില്ലെങ്കിലും അവർ അറബിയിൽ സംസാരിക്കാൻ കെൽപ്പു ള്ളവരായിരിക്കും. അവരിൽ ഒരാൾ ഖുർആൻ ഹാഫിസ് (ഹൃദിസ്തമാക്കിയ ആൾ) ആയിരിക്കും. അദ്ദേഹം അവരുടെ (ഇമാം മഹ്ദിയുടെ) കുടുംബത്തിൽ പെട്ട ആളായിരിക്കുക യില്ല. എന്നാലും അദ്ദേഹം ഇമാം മഹ്ദിയുടെ പ്രധാന ഖലീ

ഫയും വിശ്വസ്തരിൽ മുഖ്യനും ആയിരിക്കും. (ഫുത്തൂഹാത്തുൽ മക്കിയ്യ. വാല്യം 3 ഭാ: 364, 365)

പ്രസ്തുത പ്രവചനം അക്ഷരം പ്രതി പൂർത്തിയായിട്ടുള്ളതായി കാണാം. വീണ്ടും ഹ: ഇമാം യഹ്‌യബിൻ അഖബ് പ്രസ്താവിക്കുകയാണ്.

وَمَحْمُود سَيَظْهَرُ بَعْدَ هٰذا وَ يَمْلِكَ الشَّامَ بِلَا قِتَالِ
وَ عِنْدَنَا مِنْهُ يوم عظيم سَيُقْتَلُ فِيهِ شبَّان الرّجَال

(അറബി വംശജനായ ഒന്നാം ഖലീഫയ്ക്കു ശേഷം) മഹ്മൂദ് പ്രത്യക്ഷപ്പെട്ടു യുദ്ധം കൂടാതെ തന്നെ ശാം പിടിച്ചടക്കുന്നതായിരിക്കും. ആ കാലത്ത് ഒരു മഹായുദ്ധം പൊട്ടിപ്പുറപ്പെടുകയും അനേകം യുവാക്കൾ(ജവാൻമാർ) കൊന്നൊടുക്കപ്പെടുകയും ചെയ്യുന്നതാണ്. (ശംസുൽ മആരിഫ്)

ഹദ്റത്ത് ഇമാം മഹ്ദിയുടെ രണ്ടാം ഖലീഫയായിരുന്ന ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദിന്റെ ഖിലാഫത്ത് ആരംഭിച്ച വർഷം പൊട്ടിപ്പുറപ്പെട്ട 1914 ലെ ഒന്നാം ലോകമഹായുദ്ധം ഇവിടെ അനുസ്മരിക്കപ്പെടുന്നു.

ഹിജ്റ വർഷം 562 ൽ ചരമം പ്രാപിച്ച ഹ: നിഅ്മത്തുല്ലാ വലി (റഹ്) തന്റെ ഒരു പാർസി കവിതയിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

غین ورے ورے گزشت از سال بوالعجب۔ کاروبارے بینم احمد
مے خوانم آن نام دارے بینم دور چوں شود تمام بکام پسرش یادگار
مے بینم

1200 സംവത്സരങ്ങൾക്കു ശേഷം ലോകത്ത് അൽഭുതകരങ്ങളായ സംഭവങ്ങൾ നടക്കുന്നതായി എനിക്കിപ്പോൾ കാണാൻ സാധിക്കുന്നു. അഹ്മദ് എന്ന ആൾ പ്രത്യക്ഷനായി മഹത്തായ ആത്മീയ വിപ്ലവം നടത്തുന്നതായി ഞാൻ

ദർശനത്തിൽ കാണുന്നു. അദ്ദേഹത്തിന്റെ കാലഘട്ടം വിജയപ്രദമായി അവസാനിച്ചാൽ അതിനു ശേഷം അദ്ദേഹത്തിന്റെ പുത്രൻ അദ്ദേഹത്തിന്റെ മഹത്തായ സ്മരണയെ നിലനിറുത്തുന്നതാണ്.(അൽ അർബയീൻ ഫീ അഹ്‌വാലിൽ മഹ്ദിയ്യീൻ)

### യഹൂദർ ഒരുമിച്ചു കൂട്ടപ്പെടുന്നു

അവസാനകാലത്ത് യഹൂദികൾ ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും ഫലസ്തീനിൽ വന്നു ചേരുന്നതാണെന്ന ഒരു പ്രവചനം വിശുദ്ധ ഖുർആനിൽ കാണുന്നു. അതായത്:

فَإِذَا جَاءَ وَعْدُ الْآخِرَةِ جِئْنَا بِكُمْ لَفِيفًا

ഒടുവിലത്തെ വാഗ്ദത്തം വന്നു ഭവിക്കുമ്പോൾ നാം നിങ്ങളെ (യഹൂദികളെ) ഒരുമിച്ചു കൂട്ടുന്നതാണ്(17:105). ഈ ആയത്തിനു വ്യാഖ്യാനം നൽകി കൊണ്ട് ഹദ്റത്ത് ഇബ്നു അബ്ബാസ്(റ)വും മറ്റു മുഫസ്സിരീങ്ങളും ഈ പ്രവചനം വാഗ്ദത്തം ചെയ്യപ്പെട്ട മസീഹിന്റെ ആവിർഭാവ കാലത്ത് പൂർത്തിയാവുന്നതാണെന്നു പ്രസ്താവിക്കുകയുണ്ടായി. അതായത്, വാഗ്ദത്ത മസീഹ് പ്രത്യക്ഷപ്പെട്ടു, ആ ഒടുവിലത്തെ വാഗ്ദാനം നിറവേറ്റുമ്പോൾ ദൈവകോപത്തിനു പാത്രീഭൂതരായി യഹൂദർ ഫലസ്തീനിൽ വന്നു ചേരുന്നതാണ്.( ഹദ്റത്ത് ഇമാം ജലാലുദ്ദീൻ സുയൂത്തിയുടെ ദുർറെ മൻസൂർ വാല്യം.3. പേജ് 141; ഹദ്റത്ത് ഇമാം ബാഖിർ(റ) അവർകളുടെ ബഹാറുൽ അൻവാർ വാല്യം.13 ഭാഗം 22 നോക്കുക)

പ്രസ്തുത പ്രവചനം 1948 മെയ് മാസം ഫലസ്തീനിൽ ഇസ്രായീൽ സ്റ്റേറ്റ് രൂപീകരിക്കപ്പെട്ടതിനു ശേഷം ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും യഹൂദികൾ തങ്ങളുടെ സ്റ്റേറ്റിൽ അഭയാർത്ഥികളെന്നോണം കുടിയേറിപ്പാർക്കാൻ തുടങ്ങിയതോടുകൂടി വളരെ വ്യക്തമായ രീതിയിൽ പൂർത്തിയായിരിക്കുകയാണ്. News from Israel എന്ന മാസികയുടെ 19ാം വാല്യം 8ാം ലക്കത്തിൽ (1972 ഏപ്രിൽ 17 ലെ പതിപ്പിൽ) People of Israel എന്ന ശീർഷകത്തിൽ വിവിധ നാടുകളിൽ നിന്നും ഇസ്രായേൽ സ്റ്റേറ്റിൽ കുടിയേറിപ്പാർത്തു

വന്നവരുടെ ചിത്രങ്ങൾ കൊടുത്തുകൊണ്ട് ഇപ്രകാരം എഴുതുന്നു:

The faces on this page are the faces of the people of Israel from almost 100 countries. they are speakers of more than 50 langauges. Their features tell the story of the diversity of the people who have come to the country, to form a style-and united-nations. The people of Israel come from the lands of the middle-East, from Egypt and Yemen, Syria and Lebanon, Iraq and Iran. They came from the lands of North Africa, Algerea and Tunisia, Morocco and Libeya. They come from the countries of southern Europe, Greece, Turkey, the Balkans and Italy, and from westers, eastern and central Europe. They came from North central Asia from the Caucasus and Kazakisthan, from India. They came from Austria and from China. All these people and many more have come to Israel during the 23 years of statehood. They have absorbed they have learned the language, they have found jobs and made new lives for themselves.

അതായത് ഈ ചിത്രങ്ങളിൽ കാണുന്ന മുഖങ്ങൾ ഇസ്രായീൽ ജനങ്ങളുടെ മുഖങ്ങളാണ്. ഏകദേശം നൂറു രാജ്യങ്ങളിൽ നിന്നും വന്ന 50ൽ പരം ഭാഷകൾ സംസാരിക്കുന്നവരാണിവർ. വിഭിന്ന രീതിയിലുള്ള മുഖഭാവങ്ങളും ആകൃതികളും ഉള്ള ഇവർ ഒരേ രീതിയിലുള്ള ഏകത്വ മനോഭാവമുള്ള ഒരു രാഷ്ട്രത്തെ കെട്ടിപ്പടുക്കാൻ ഈ നാട്ടിൽ വന്നിട്ടുള്ളവരാണ്. ഇസ്രായീൽ സ്റ്റേറ്റിലുള്ള ജനങ്ങൾ മദ്ധ്യപൗരസ്ത്യ നാടുകളിൽ നിന്നും ഈജിപ്ത്, യമൻ സിറിയ, ലെബനാൻ, ഇറാഖ്, ഇറാൻ എന്നിവിടങ്ങളിൽ നിന്നും വന്നവരാണ്. വടക്കെ ആഫ്രിക്കയിൽ നിന്നും അൾജീരിയ, ടൂണീഷ്യ, മൊറോക്കോ, ലിബിയ, തെക്കൻ യുറോപ്പ്, ഗ്രീസ്, തുർക്ക്, ബാൾക്കൻസ്, ഇറ്റലി, പടിഞ്ഞാറു കിഴക്കു മദ്ധ്യ യൂറോപ്യൻ രാജ്യങ്ങളിൽ നിന്നും വന്നതാണ്. ഉത്തര മദ്ധ്യ

ഏഷ്യൻ നാടുകളിൽ നിന്നും കാക്സസ്, ഖസാക്കിസ്താൻ, ഇന്ത്യ, ആസ്ത്രിയ, ചൈന മുതലായ നാടുകളിൽ നിന്നും വന്നു ഇവിടെ കുടിയേറിപ്പാർത്തവരുമാണിവിടുത്തെ ജന ങ്ങൾ. ഇവർ കഴിഞ്ഞ 23 വർഷങ്ങൾക്കകം ഇസ്രായേൽ സ്റ്റേറ്റ് രൂപീകൃതമായതിനു ശേഷം വന്നവരാണ്. ഇവർ ഈ നാടു മായി അലിഞ്ഞു ചേർന്നിരിക്കുകയാണ്. ഇവർ ഇവിടുത്തെ ഭാഷ പഠിച്ചു തങ്ങൾക്കുള്ള ജോലികൾ കണ്ടെത്തുകയും അങ്ങിനെ പുതിയൊരു ജീവിതത്തെ ആവിഷ്കരിക്കുകയും ചെയ്തിരിക്കുന്നു (ഇസ്രായീൽ ന്യൂസ്, വാല്യം 19 ലക്കം 8, 15-4-72).

വിശുദ്ധ ഖുർആനിൽ കാണുന്ന പ്രസ്തുത പ്രവചന ത്തിന്റെ വ്യക്തമായ പൂർത്തീകരണവും വാഗ്ദത്ത മസീ ഹിന്റെ ആഗമനത്തെ കാണിക്കുന്ന ഒരു മഹത്തായ ദൃഷ്ടാ ന്തവുമാണിത്.

## മഹത്തായ പ്രവർത്തനങ്ങൾ

വൃക്ഷം അതിന്റെ ഫലം കൊണ്ടറിയപ്പെടുമെന്നു പറ ഞ്ഞതു പോലെ അഹ്മദിയ്യാ പ്രസ്ഥാനത്തിന്റെ ഇതപര്യന്ത മുള്ള ആഗോള പ്രവർത്തനങ്ങളും അതിന് ലഭിച്ചു കൊണ്ടി രിക്കുന്ന മഹത്തായ വിജയങ്ങളും പ്രസ്തുത ആത്മീയ പ്രസ്ഥാനത്തിന്റെ സത്യത്തിലേക്കുള്ള നിറഞ്ഞ സാക്ഷ്യങ്ങ ളാണ്. അതിന്റെ ഇതഃപര്യന്തമുള്ള സാർവ്വ ലൗകീക പ്രവർത്ത നങ്ങളെ കുറിച്ച് വിശദീകരിക്കാൻ സ്ഥലപരിമിതി അനുവദി ക്കുന്നില്ല.

അഹ് മദിയ്യാ പ്രസ്ഥാനത്തിന്റെ വകയായി പാശ്ചാത്യ പൗരസ്ത്യ നാടുകളിൽ നൂറുകണക്കിൽ പുതിയ പള്ളികൾ നിർമ്മിച്ചിരിക്കുകയാണ്.

ഇന്ത്യക്കും പാക്കിസ്ഥാനും പുറമെ ലോകത്തുള്ള136 രാഷ്ട്രങ്ങളിൽ ആയിരകണക്കിനുള്ള പ്രചാരണ കേന്ദ്രങ്ങൾ പ്രവർത്തന നിരതമാണ്. ധാരാളം അറബി കോളേജുകളും വിദ്യാഭ്യാസ കേന്ദ്രങ്ങളും ആശുപത്രികളും ആതുരാലയ ങ്ങളും ഇപ്പോൾ പ്രവർത്തിച്ചു വരുന്നു.

56 ലോക ഭാഷകളിൽ വിശുദ്ധ ഖുർആൻ പരിഭാഷ പ്രസി

ദ്ധീകൃതമായിരിക്കുകയാണ്. 100 ഭാഷകളിൽ വിശുദ്ധ ഖുർആൻ പരിഭാഷ പ്രസിദ്ധീകരിക്കണമെന്ന ഉദ്ദേശ നിർവ്വഹണത്തിൽ ജമാഅത്തു മുഴുകിയിരിക്കുകയാണ്.

കൂടാതെ വിശുദ്ധ ഖുർആനിൽ നിന്നും ക്രോഡീകരിക്കപ്പെട്ട ധാരാളം ആയത്തുകൾ (117) ഭാഷകളിലും അതുപോലെ തിരഞ്ഞെടുക്കപ്പെട്ട ഹദീഥുകൾ 115 ഭാഷകളിലും ഇമാം മഹ്ദിയുടെ വചനങ്ങൾ 112 ഭാഷകളിലും അച്ചടികൾ പ്രസിദ്ധീകൃതമായിരിക്കുന്നു.

കൂടാതെ 100ലധികം ലോകഭാഷകളിൽ അഹ് മദിയ്യാ സാഹിത്യങ്ങൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും കോടിക്കണക്കിൽ പ്രചരിപ്പിക്കപ്പെട്ടു വരികയാണ്. അങ്ങിനെ കഴിഞ്ഞ 14 നൂറ്റാണ്ടുകളായി മുസ് ലിം ലോകത്തിനു ഇന്നേവരെ ചെയ്യാൻ സാധിക്കാതിരുന്ന അതിമഹത്തായ സേവനം കഴിഞ്ഞ ചില വർഷങ്ങളിലായി ചെയ്യുവാനുള്ള മഹാഭാഗ്യം അല്ലാഹു അഹ്മദിയ്യാ ജമാഅത്തിന് തന്നനുഗ്രഹിച്ചിരിക്കുകയാണ്.

1982 മുതൽ 1993 വരെയുള്ള നാലാം ഖിലാഫത്തിന്റെ 11 വർഷക്കാലഘട്ടത്തിനുള്ളിൽ ലോകത്തുള്ള വിവിധ ഭാഗങ്ങളിൽ 1808 പുതിയ പള്ളികൾ നിർമ്മിക്കപ്പെടുകയുണ്ടായി. ഇവ കൂടാതെ ഇപ്പോൾ 217 പള്ളികൾ നിർമ്മാണത്തിന്റെ വിവിധ ഘട്ടങ്ങളിലാണുള്ളത്. അല്ലാഹുവിന്റെ അനുഗ്രഹത്താൽ 1993 ൽ 13 രാജ്യങ്ങളിലായി 40 പ്രചരണ കേന്ദ്രങ്ങൾ സ്ഥാപിതമായിരിക്കുന്നു. ഇപ്പോൾ ലോകത്ത് വിവിധ രാജ്യങ്ങളിലെല്ലാം കൂടി 465 പ്രചരണ കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നു. ഓരോ പ്രചരണ കേന്ദ്രത്തിനും കീഴിൽ നൂറു കണക്കിൽ മിഷനുകൾ ഇസ്‌ലാം മതസേവനം നടത്തിക്കൊണ്ടിരിക്കുന്നു. 726 അഹ്മദി മിഷനറിമാർ ഇതിൽ പ്രവർത്തിക്കുന്നു. ഇവർക്കെതിരിൽ ക്രിസ്ത്യൻ മിഷനറികൾ ലക്ഷക്കണക്കിലാണുള്ളത്. എന്നാൽ പ്രവർത്തനങ്ങളുടെ ഫലത്തെ സംബന്ധിച്ചെടത്തോളം അല്ലാഹുവിന്റെ അനുഗ്രഹത്താൽ 726 അഹ്മദി മിഷനറിമാർക്ക് ലഭിക്കുന്ന വിജയത്തിന്റെ ആയരത്തിൽ ഒന്നു കൂടി ലക്ഷക്കണക്കിലുള്ള ക്രിസ്ത്യൻ മിഷനറിമാർക്ക് ലഭിക്കുന്നില്ല.

കാനഡയിൽ ഈ വർഷം 40 മില്യൻ ഡോളറിൽ നിർമ്മിച്ച അതിമനോഹരവും വിശാലവും ആയ പള്ളി അവിടെ നിർമ്മിതമായ മറ്റു പള്ളികളിൽ വെച്ച് ഏറ്റവും വലുതാണ്. 1982 ൽ കാനഡയിൽ ജമാഅത്തിനു 45 ഏക്കർ ഭൂമി സ്വന്തമായുണ്ടായിരുന്നു എങ്കിൽ 1993 ൽ അത് 331 ഏക്കറായി വർദ്ധിച്ചിരിക്കുന്നു. ഇതേപ്രകാരം ജർമ്മനിയുടെ പലഭാഗങ്ങളിലായി നൂറു കണക്കിന് ഏക്കർ ഭൂമികളും പ്രചരണകേന്ദ്രങ്ങളും അഹ്മദികൾക്കുണ്ട്. അവിടെയെല്ലാം മിഷനറി പ്രവർത്തനം പുരോഗമിച്ചു വരികയാണ്.

ചുരുക്കത്തിൽ അല്ലാഹുവിന്റെ അനുഗ്രഹത്താൽ അഹ്മദിയ്യാ ജമാഅത്തിന്റെ ആഗോളാടിസ്ഥാനത്തിലുള്ള പുരോഗതിയുടെ വേഗത നാൾ തോറും മാസം തോറും വർഷം തോറും പൂർവ്വാധികം ശക്തി പ്രാപിച്ചു വരികയാണ്.

## സ്പെയിൻ പള്ളി

ഹിജ്റ പതിനാലാം നൂറ്റാണ്ടിന്റെ അവസാന വർഷം അതായത് 1400 ഹിജ്റി ദുൽഖഅദ് 29-ാം നു (1980 ഒക്ടോബർ 19 നു) മുസ്‌ലിം ഭരണത്തിലായിരുന്ന സ്പെയിനിന്റെ പതനത്തിന് (1933. ഏ.ഡി) ഏകദേശം ഏഴര നൂറ്റാണ്ടുകൾക്കു ശേഷം ഹദ്റത്ത് ഇമാം മഹ്ദിയുടെ മൂന്നാം ഖലീഫയായ ഹദ്റത്ത് മിർസാ നാസിർ അഹ് മദ് സാഹിബിന്റെ തൃക്കരങ്ങളാൽ സ്പെയിൻ പള്ളിക്ക് ശിലാ സ്ഥാപനം നിർവ്വഹിക്കപ്പെട്ടു.

ഏകദേശം നാനൂറ് വർഷങ്ങൾക്കു മുമ്പ് ജീവിച്ചിരുന്ന മുജദ്ദിദും മഹാത്മാവും ആയിരുന്ന ഹദ്റത്ത് ഇമാം അബ്ദുൽ വഹ്ഹാബുശ്ശഅറാനി(ചരമം 1568 ഏ.ഡി.976 ഹിജ്റ വർഷം) തന്റെ മുഖ്തസർ തദ്കിറ ഖുർത്തുബ എന്ന ഗ്രന്ഥത്തിൽ സ്പെയിനിൽ ക്രിസ്ത്യാനികളുടെ അധികാരത്തിനു ശേഷം ഇമാം മഹ്ദിയുടെ കാലത്ത് ആത്മീയമായ അധികാരം ലഭിക്കുമെന്നും സ്പെയിൻ നിവാസികൾ വാഗ്ദത്ത മഹ്ദിയോട് മുഹമ്മദീശരീഅത്ത് അവിടെ സ്ഥാപിക്കുവാൻ അഭ്യർത്ഥിക്കുമെന്നും തദവസരത്തിൽ ഇമാം മഹ്ദിയുടെ

പ്രതിനിധി നാസിർ ആയിരിക്കുമെന്നും വളരെ വ്യക്തമായി പ്രവചിച്ചിട്ടുണ്ട്. അദ്ദേഹം തന്റെ ഗ്രന്ഥത്തിൽ എഴുതിയ വചനങ്ങൾ ചുവടെ ചേർക്കുന്നു:

**فان المهدى اذا خرج بالمغرب انحار اليه اهل الاندلس فيقولون يا ولى الله انصر جزيرة الاندلس فقد تلفت وتلف اهلها وتعلب عليها اهل الكفر والشرك من ابناء الروم فيبعث كتبه الى جميع قبائل المغرب ...... ان انصروا دين الله وشريعة محمد صلى الله عليه وسلم فيأتون اليه من كل مكان ويجيبون ويقفون عند امره ويكون على مقدمة عسكره صاحب الخرطوم وهو صاحب الناقة الغراء وصاحب المهدى وناصر دين الاسلام وولى الله حقا (مختصر تذ كرة ابى عبد الله القرطبى ١٣٠ القلب الربانى سيد الشيخ عبد الوهاب الشعر ان المطبعة الخيرية)**

മഹ്ദി ഇമാം പാശ്ചാത്യ നാടുകളിൽ പര്യടനം നടത്തുമ്പോൾ സ്പെയിൻ രാജ്യവാസികൾ അദ്ദേഹത്തെ സമീപിച്ച് അല്ലയോ അല്ലാഹുവിന്റെ വലിയ്യായുള്ളവരെ, സ്പെയിൻ നാട്ടിനെ സഹായിക്കൂ! സ്പെയിൻ നാടും അതിലെ നിവാസികളും ആത്മീയമായി നശിച്ചു കൊണ്ടിരിക്കുകയാണ്. ഈ നാട്ടിൽ ക്രിസ്ത്യാനികളായ അവിശ്വാസികളും ബഹുദൈവ വിശ്വാസികളും തങ്ങളുടെ ആധിപത്യം സ്ഥാപിച്ചിരിക്കുകയാണ് എന്നും പറയും. അപ്പോൾ മഹ്ദി

എല്ലാ പാശ്ചാത്യ നാടുകളിലും തന്റെ ഗ്രന്ഥങ്ങളും പ്രസിദ്ധീകരണങ്ങളും അയച്ചു കൊണ്ട് മതത്തെയും മുഹമ്മദീ ശരീഅത്തിനെയും സഹായിക്കുവാൻ ആഹ്വാനം ചെയ്യുന്നതാണ്. അപ്പോൾ പാശ്ചാത്യ ജനങ്ങൾ നാനാഭാഗങ്ങളിൽ നിന്നും അദ്ദേഹത്തിന്റെ ആഹ്വാനത്തെ സ്വീകരിച്ചുകൊണ്ട് ഒത്തു ചേരുന്നതായിരിക്കും. അപ്പോൾ മഹ്ദിയുടെ പട (ജമാഅത്ത്) യുടെ നേതൃത്വം ഇമാം മഹ്ദിയുടെ പ്രതിനിധിയുടെ കൈയിലായിരിക്കും അദ്ദേഹം നാസിറെ ദീനെ ഇസ്ലാം ആയിരിക്കും.(മുഖ്തസർ തദ്കിറ ഖുർത്തുബ ഭാ: 130)

പ്രസ്തുത പ്രവചനത്തിന്റെ പുലർച്ച 1980 ഒക്ടോബർ മാസം 9-ാംനു സ്പെയിൻ ബശാറത്ത് മസ്ജിദിന്റെ ശിലാസ്ഥാപന കർമ്മം ഹദ്റത്ത് മിർസാ നാസിർ അഹ്മദ് (റഹ്) നിർവ്വഹിച്ചതോടെ സംഭവിച്ചു. സ്പെയിനിൽ ഇസ് ലാമിന്റെ ആവിർഭാവം മൂന്നാം ഖലീഫ ഹസ്റത്ത് ഉസ്മാൻ (റ) അവർകളുടെ ഖിലാഫത്ത് കാലത്താണുണ്ടായതെന്നും ഖുർത്തുബ പട്ടണത്തെ താരിഖിബ്നുസിയാദിന്റെ പ്രതിനിധി മൂസാ നുസൈർ ഒക്ടോബർ മാസത്തിലായിരുന്നു കീഴടക്കിയിരുന്നതെന്നും ചരിത്രത്തിൽ രേഖപ്പെട്ടു കിടക്കുന്നു.

നബികരീം(സ) അരുൾ ചെയ്ത എല്ലാ അടയാളങ്ങളും ഒരു വിശദീകരണം ആവശ്യമില്ലാത്ത വിധത്തിൽ പകൽ വെളിച്ചം പോലെ ഇവിടെ പൂർത്തിയായിക്കഴിഞ്ഞു. ആ പുണ്യാത്മാവ് പറഞ്ഞു തന്ന അതേ രൂപത്തിൽ എല്ലാ ഗുണങ്ങളുമൊത്തു ഇമാം മഹ്ദി പ്രത്യക്ഷപ്പെട്ടിരിക്കുന്നു.

പ്രവചിക്കപ്പെട്ട അടയാളങ്ങളോടു കൂടി അവതീർണ്ണനായിട്ടും ആപുണ്യാത്മാവിനെ സ്വീകരിക്കാൻ ലോകം തയ്യാറായില്ല. സകല ജനവിഭാഗങ്ങളും അദ്ദേഹത്തെ നിഷേധിക്കുകയും തങ്ങളാലാവും വിധമെല്ലാം അദ്ദേഹത്തെയും അദ്ദേഹത്തിന്റെ അനുയായികളെയും ദ്രോഹിക്കുകയും മർദ്ദിക്കുകയും ചെയ്തു കൊണ്ടിരുന്നു! യാതൊരു സത്യാത്മാവും നിഷേധി വർഗ്ഗത്തിന്റെ കഠിനമായ പരിഹാസത്തിനും നിന്ദയ്ക്കും പാത്രമാകാതിരുന്നിട്ടില്ല എന്ന് വിശുദ്ധ ഖുർആൻ ആദം നബി(അ) മുതൽ മുഹമ്മദ് നബി(സ) വരെയുള്ള പരിശുദ്ധാത്മാക്കളുടെ സംഭവങ്ങൾ വിവരിച്ചു കൊണ്ട്

വ്യക്തമാക്കിത്തരുന്നു.

## കുഫ്റ് ഫത്വകൾ

പ്രവാചകൻമാർക്ക് അനുഭവിക്കേണ്ടി വന്നിട്ടുള്ള ഏതിർപ്പുകളുടെയും കുഫ്ർ ഫത്വകളുടെയും കഥ അവിടെ ഇരിക്കട്ടെ. മുസ്ലിം ലോകം ഇന്നു തങ്ങളുടെ ഇമാമുകളും ആത്മീയ ഗുരുക്കൻമാരുമായി വിശ്വസിച്ചു ബഹുമാനിച്ചാദരിച്ചു വരുന്ന മഹാത്മാക്കളെയും ആ കാലത്തുള്ള ഉലമാക്കൾ വെറുതെ വിട്ടിരുന്നില്ല. അവരെല്ലാം തന്നെ ഉലമാക്കളുടെ കുഫ്ർ ഫത്വകൾക്കും പാമരജനങ്ങളുടെ മർദ്ദനങ്ങൾക്കും ഇടയായവരായിരുന്നു.

പ്രസ്തുത ഇമാമുകളെയും മഹാത്മാക്കളെയും പീഡിപ്പിച്ച പുരോഹിത വർഗ്ഗത്തെക്കാൾ കഠിനമാരായിരിക്കും ഇക്കാലത്തെ ഉലമാക്കൾ എന്നും അവരുടെ ആലിംകൾ ആകാശത്തിൽ കീഴിൽ എല്ലാവിധ കുഴപ്പങ്ങളുടെയും കാരണക്കാരായ നികൃഷ്ട ജീവികളായിരിക്കും എന്ന നബി വചനം നമുക്ക് മനസ്സിലാക്കിത്തരുന്നു. കൂടാതെ, ഹദ്റത്ത് ശൈഖ് മുഹ്യിദ്ദീൻ ഇബ്നു അറബി തന്റെ ഫുത്തുഹാത്തുൽ മക്കിയ്യ എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

اذَا خَرَجَ هٰذَاالامَامُ الْمَهْدِيُّ فَلَيْسَ لَهُ عَدُوٌّ مبِيْنٌ اِلاَّ
الْفُقَهَاءَ خَاصَّةً

ഇമാം മഹ്ദി പ്രത്യക്ഷനായാൽ ആലിംകളും ഫുഖഹാക്കളും തന്നെയായിരിക്കും അദ്ദേഹത്തിന്റെ പ്രത്യക്ഷ ശത്രുക്കൾ ( ഫുത്തൂഹാത്തുൽ മക്കിയ്യഃ വാല്യം 2 ഭാ : 242)

ആകയാൽ, ഇക്കാലത്തവതരിച്ച സത്യാത്മാവായ വാഗ്ദത്ത മസീഹിനെ ഇന്നത്തെ പണ്ഡിത വർഗ്ഗം നിരാകരിക്കുകയും എതിരിടുകയും ചെയ്തില്ലെങ്കിലേ അത്ഭുതത്തി

നവകാശമുള്ളൂ.

ആ പുണ്യാത്മാവ് ദൈവനിയുക്തനായ സത്യദൂതനാണ് താനെന്നു വാദിച്ചപ്പോൾ സുന്നി മുസ്ലിംകൾ, ക്രിസ്ത്യാനികളുടെ സ്വരങ്ങൾക്കൊപ്പിച്ച് രണ്ടായിരം കൊല്ലം മുമ്പ് ആകാശത്തിൽ കയറിപ്പോയ ഈസാനബി(അ) ഉടലോടെ വീണ്ടും ആകാശത്തിൽ നിന്നും ഇറങ്ങി വന്നാലല്ലാതെ തങ്ങൾ വിശ്വസിക്കുകയില്ലെന്ന നിലപാടാണ് സ്വീകരിച്ചത്!

തങ്ങൾക്ക് യാതൊരു ദോഷവും പറ്റിയിട്ടില്ലെന്നും തങ്ങൾക്കിനി ആരുടെയും ആവശ്യമില്ലെന്നും ഉൽപതിഷ്ണുക്കൾ പറഞ്ഞു. മൗദൂദികൾ കമ്മ്യൂണിസ്റ്റ്കാരെ അനുകരിച്ചുകൊണ്ട് ഭരണകൂടമല്ലാതെ തങ്ങൾക്ക് മറ്റൊന്നും ആവശ്യമില്ലെന്നും തങ്ങൾ ഹുകുമത്തെ ഇലാഹി (ദൈവീക ഭരണം) സ്ഥാപിക്കുന്നതാണെന്നും ഘോഷിച്ചു. അങ്ങിനെ ഹദ്റത്ത് ഇമാം മഹ്ദിക്കും അദ്ദേഹത്തിന്റെ പ്രസ്ഥാനത്തിനും എതിരായി ഒരു സുശക്ത ശത്രുനിരതന്നെ പടുത്തുയർത്തപ്പെട്ടു.

എന്നാൽ, അല്ലാഹു തന്റെ വരിഷ്ട ദാസനു സുവിശേഷമറിയിച്ചത് ഇപ്രകാരമാണ്:

میں تیری تبلیغ کو زمین کے کناروں تک پہنچاؤں گا۔

ഞാൻ നിന്റെ തബ്ലീഗിനെ ഭൂമിയുടെ കോണുകൾ വരെ എത്തിക്കുന്നതാണ്.

دنیا میں ایک نذیر آیا۔ پر دنیا نے اسے قبول نہیں کیا۔ لیکن خدا اسے قبول
کریگا۔ اور بڑے زور آور حملوں سے اس کی سچائی ظاہر کرے گا۔

ലോകത്ത് ഒരു താക്കീതുകാരൻ വന്നു. ലോകം അദ്ദേഹത്തെ സ്വീകരിച്ചില്ല. എന്നാൽ, ദൈവം അദ്ദേഹത്തെ സ്വീകരിക്കുകയും ശക്തിമത്തായ ആക്രമണങ്ങളാൽ അദ്ദേഹത്തിന്റെ സത്യത്തെ സ്ഥാപിക്കുകയും ചെയ്യും.

വാഗ്ദത്ത മഹ്ദിമസീഹ്(അ) എല്ലാ എതിർപ്പുകളെയും

അതിജീവിച്ചു, തന്റെ കർത്തവ്യങ്ങളെല്ലാം പൂർത്തിയാക്കി, തന്റെ വാദങ്ങൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും പ്രചരിപ്പിച്ചു. തന്റെ പ്രവർത്തനങ്ങൾ തുടർന്നു പോകുവാൻ സുസംഘടിതമായ ഒരു ജമാഅത്ത് സ്ഥാപിച്ചു. ദൈവീക വാഗ്ദത്തമനുസരിച്ചു കുറഞ്ഞ കാലം കൊണ്ട് അദ്ദേഹത്തിന്റെ നാമം ലോകത്തിന്റെ നാനാകോണുകളിലും പരന്നു. പഞ്ചാബിലെ ഒരു കുഗ്രാമമായ ഖാദിയാനിൽ നിന്നും പൊങ്ങിയ ആ ദൈവീക കാഹളം ഇന്ന് യൂറോപ്പിന്റെ മണിമാളികകളിലും ആഫ്രിക്കൻ വനാന്തരങ്ങളിലും ക്രിസ്തീയ കോട്ട കൊത്തളങ്ങളിലും നിരീശ്വര കേന്ദ്രങ്ങളിലും ഒന്നു പോലെ മാറ്റൊലി കൊള്ളുകയാണ്. ലോകത്തുള്ള ഒരു ശക്തിക്കും തടഞ്ഞു നിർത്താൻ വയ്യാത്തവിധം ആ പ്രസ്ഥാനം ഇന്നു വളർന്നു സാർവ്വലൗകീക രൂപം കൈക്കൊണ്ടിരിക്കുന്നു.

## കുരിശ് തകരുന്നു!

മഹ്ദി മസീഹിന്റെ പ്രധാന കർത്തവ്യമായി നബി കരീം (സ) ഇപ്രകാരം പ്രസ്താവിക്കുന്നു:

فَيَكْسِرُ الصَّلِيبَ وَيَقْتُلُ الخِنْزِيرَ

അദ്ദേഹം വന്ന് കുരിശിനെ ഉടക്കുകയും പന്നിയെ കൊല്ലുകയും ചെയ്യുന്നതാണ്. (ബുഖാരി വാള്യം 2 ഭാ :19)

ഇവിടെ വാഗ്ദത്ത മസീഹ് വന്നു ലോകത്തുള്ള കുരിശുകളൊക്കയും ഉടക്കുവാനും പന്നികളെ കൊന്നൊടുക്കുവാനും ചുറ്റിത്തിരിഞ്ഞു കൊണ്ടിരിക്കും എന്നല്ല ഉദ്ദേശ്യം. അൽപമെങ്കിലും ബുദ്ധിയുള്ളവർ അങ്ങനെ കരുതുകയില്ല. കുരിശുടക്കും എന്നതിന്റെ ഉദ്ദേശ്യം കുരിശു വിശ്വാസത്തിന്റെ പൊള്ളത്തരം തുറന്നു കാണിക്കും എന്നു മത്രമാണ്. അതേ പ്രകാരം തന്നെ പന്നിയെ കൊല്ലുക എന്നതിനു പന്നിയുടെ സ്വാഭാവമുള്ളവരെ ഇല്ലാതാക്കാൻ ശ്രമിക്കുക എന്നുമാണർത്ഥം. കുരിശുടക്കും എന്ന ഹദീഥു വാക്യത്തിനു വ്യാഖ്യാനം നൽകികൊണ്ട് ശിയാക്കളുടെ സുപ്രസിദ്ധ ഗ്രന്ഥ

മായ ബിഹാറുൽ അൻവാർ ഇപ്രകാരം എഴുതുന്നു:

يَكْسِرُ الصَّلِيبَ يُرِيدُ اِبْطَالَ النَّصْرَانِيَةِ يَحْكُمُ بِشَرْعِ الْاِسْلَامِ

കുരിശുടക്കും എന്നതിന്റെ വിവക്ഷ, ക്രിസ്തീയ വിശ്വാസങ്ങളുടെ പൊള്ളത്തരങ്ങളെ തുറന്നു കാണിക്കുകയും അങ്ങനെ ഇസ്ലാമിക ശരീഅത്തിനെ സുശക്തമാക്കുകയും ചെയ്യും എന്നാണ്. (ബിഹാറുൽ അൻവാർ വാല്യം 13 ഭാ:198)

കുരിശുടക്കുക എന്ന കൃത്യം ഹദ്റത്ത് മസീഹ് മൗഊദ്(അ) വളരെയധികം വിജയകരമായി നിർവ്വഹിച്ചിരിക്കുന്നുവെന്നത് ഒരു യാഥാർത്ഥ്യം മാത്രമാണ്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനവും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യവും ക്രിസ്തുമതാധികാരികൾ ഇസ്ലാമിനെ നാമാവശേഷമാക്കുവാൻ കച്ച കെട്ടിയിറങ്ങിയിരുന്നു.

ഫാദർ വില്യം ബറോസ് തന്റെ ഒരു ഗ്രന്ഥത്തിൽ അടുത്ത ഭാവിയിൽത്തന്നെ ഇസ്ലാമിനോടുകൾ മുഴുവനും യേശുവിന്റെ കൊടിക്കീഴിൽ വന്നു ചേരുമെന്നും കഅബത്തുല്ലായിൽ കുരിശു നാട്ടത്തക്കവണ്ണം ഇസ്ലാം ഭൂമുഖത്തുനിന്നു നാമാവശേഷമായിത്തീരുമെന്നു വീരവാദം മുഴക്കിയിരുന്നു.

എന്നാൽ, ഈ വീരവാദവും വെല്ലുവിളിയുമെല്ലാം ഹദ്റത്ത് അഹ്മദി(അ)ന്റെ ആഗമനത്തോടു കൂടി നിലച്ചുപോയി. യേശു ക്രിസ്തു ഇന്നും വാനത്ത് ഉയിരോടെ വാസം ചെയ്യുകയാണെന്നും അവസാനകാലം അദ്ദേഹം താൻ തന്നെ ഭൂമുഖത്തിറങ്ങി വരുന്നതാണെന്നും ക്രിസ്ത്യാനികൾ വിശ്വസിച്ചു വരുന്നു. ഈ വിശ്വാസം മുസ്ലിംകളിലും കടന്നു കൂടിയതിനാൽ ക്രിസ്തുമതത്തിന് മുസ്ലിംകളിൽ പ്രചരിപ്പിക്കുവാനുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കപ്പെട്ടിരുന്നു. എന്നാൽ, ഹദ്റത്ത് മസീഹ് മൗഊദ്(അ) വന്നു വിശുദ്ധ ഖുർആനും ബൈബിളും മുഖേനയും ചരിത്ര സത്യങ്ങളാലും ഈസാനബി(അ) മരിച്ചു പോയിരിക്കുന്നു എന്ന് ശക്തിയുക്തം തെളിയിച്ചുകാട്ടി. ആ പുണ്യാത്മാവ് ഇപ്രകാരമാണ്

പ്രഖ്യാപിച്ചത്:

ആകാശത്തു നിന്ന് ആരും ഒരിക്കലും ഇറങ്ങിവരികയില്ലെന്ന് നിങ്ങൾ ഓർമ്മിച്ചു കൊള്ളുവിൻ! ഇന്ന് ജീവിച്ചിരിക്കുന്ന എന്റെ വിരോധികളെല്ലാവരും, തങ്ങളിൽ ആരും ഈസബ്നുമർയം ആകാശത്തു നിന്നു ഇറങ്ങുന്നതു കാണാതെതന്നെ മരിച്ചൊടുങ്ങും. പിന്നെ ശേഷിക്കുന്ന അവരുടെ സന്തതികളും ഈസബ്നുമർയം ആകാശത്തുനിന്നു ഇറങ്ങുന്നത് കാണാതെ തന്നെ മരണമടയും. അവരുടെ സന്തതികളും സന്തതികളുടെ സന്തതികളും മരിച്ചു തീരും. എന്നാൽ, അവരും മർയമിന്റെ പുത്രൻ ആകാശത്തുനിന്നു ഇറങ്ങുന്നത് കാണുകയില്ല. അപ്പോൾ ഈ വിശ്വാസവും പ്രതീക്ഷയും വെച്ചു പുലർത്തുന്നവരുടെ ഹൃദയത്തിൽ പരിഭ്രമം ജനിക്കും. കാരണം, ആ ക്രൂശിന്റെ മേധാവിത്വകാലം കഴിഞ്ഞു പോകയും ലോകം ഒരു നവീന ഘട്ടത്തിൽ പ്രവേശിക്കുകയും ചെയ്തിട്ടുണ്ടായിരിക്കും. എന്നാലും, മർയമിന്റെ പുത്രൻ ഈസാ(അ) അതുവരെയും ആകാശത്തു നിന്ന് ഇറങ്ങിയിരിക്കയില്ല. തദവസരത്തിൽ ചിന്താശീലർ ഇത്തരം വിശ്വാസങ്ങളെ പാടെ വെറുത്തു തുടങ്ങും. അങ്ങിനെ ഇന്നു മുതൽ മൂന്നു നൂറ്റാണ്ട് പൂർണ്ണമാകുന്നതിനു മുമ്പായി ഈസായെ കാത്തിരിക്കുന്നവർ- മുസ്ലിംകളോ ക്രിസ്ത്യാനികളോ ആയ എല്ലാവരും- അദ്ദേഹത്തിന്റെ വരിവിനെക്കുറിച്ച് നിരാശപ്പെടുകയും തീരെ മനം മടുത്ത് ഈ മിഥ്യാവിശ്വാസത്തെ പരിത്യജിക്കുകയും ചെയ്യും. പിന്നെ ലോകത്ത് ഒരേ മതവും ഒരേ നേതാവും മാത്രമായിരിക്കും. ഞാൻ ഒരു ബീജാവാപം ചെയ്യുന്നതിനായിട്ടു വന്നിരിക്കുന്നു. ആ ബീജം എന്റെ കൈയാൽ വിതക്കപ്പെട്ടു കഴിഞ്ഞു. അതു വളർന്നു വരികയും യഥാകാലം പൂക്കുകയും കായ്ക്കുകയും ചെയ്യും. ഇതിനെ തടയുക ആരാലും സാദ്ധ്യമല്ല.

അങ്ങിനെ ക്രിസ്തു മതനേതാക്കളുടെ സ്വപ്നങ്ങളും മോഹങ്ങളും പൂർത്തീകരിക്കപ്പെടാത്തവയായിത്തന്നെയിരുന്നു. ഈസാനബിയുടെ വരവും പ്രതീക്ഷിച്ച് മേലോട്ട് നോക്കിക്കൊണ്ടിരിക്കുന്ന മുസ്ലിംകളുടെ കണ്ണുകൾ തനിയെ കീഴോട്ട് പതിഞ്ഞു കൊണ്ടിരിക്കുകയാണ്. മറുഭാ

ഗത്ത്, അഹ്മദിയ്യാ പ്രസ്ഥാനം ഉത്തരോത്തരം അഭിവൃദ്ധി യിലേക്ക് കുതിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

**ശത്രുനിര**

അഹ്മദിയ്യാ പ്രസ്ഥാനത്തിന്റെ അതിമഹത്തായ വിജ യവും അഭിവൃദ്ധിയും കണ്ടു അസൂയാലുക്കളായ പാക്കി സ്ഥാനീ മുല്ലമാർ 1974 ൽ തങ്ങളുടെ പരസ്പരമുള്ള സ്പർദ്ധയും കഫ്ർഫത്‌വകളും വിസ്മരിച്ച് പ്രധാനമന്ത്രി ഭൂട്ടോവെ ശരണം പ്രാപിക്കുകയുണ്ടായി. തങ്ങളുടെ പുണ്യ താടി കൊണ്ട് ഭൂട്ടോവിന്റെ ബൂട്ടുകൾ പോളീഷ് ചെയ്തു കൊടുക്കാൻ കൂടി തയ്യാറാണെന്നു അവർ പ്രഖ്യാപിച്ചിരുന്നു! എങ്ങിനെയെങ്കിലും ഈ മുസീബത്തിൽ നിന്നും തങ്ങളെ രക്ഷിക്കേണമെന്നും, അഹ്മദികളെ അമുസ്‌ലിം ന്യൂനപക്ഷ മായി പ്രഖ്യാപിക്കേണമെന്നും ഭൂട്ടോവിന്റെ കാൽപിടിച്ച് അവർ താണുകേണപേക്ഷിച്ചു. അങ്ങിനെ ഭൂട്ടോ അഹ്മദി കളെ അമുസ്‌ലിം ന്യൂനപക്ഷമായി പ്രഖ്യാപിക്കുകയും ചെയ്തു. അതോടെ അഹ്മദികൾക്കെതിരെ മനുഷ്യത്വം ലജ്ജിക്കുന്ന മർദ്ദനങ്ങൾ അഴിച്ചു വിടപ്പെട്ടു. അഹ്മദികളാ കട്ടെ, ഒരു പ്രതികാരത്തിനും ഒരുങ്ങാതെ തങ്ങളുടെ എല്ലാ മായ ആ സർവ്വാധി നാഥനെത്തന്നെ ശരണം പ്രാപിക്കുക യാണ് ചെയ്തത്. എന്നാൽ, പ്രവാചക ശത്രുക്കളോട് അല്ലാഹു എങ്ങിനെ പെരുമാറിയോ അതുപോലെത്തന്നെ അവൻ ഹദ്റത്ത് അഹ്മദുൽ ഖാദി.യാനിയുടെ- ഇമാം മഹ്ദി യുടെ- ശത്രുക്കളോടും പെരുമാറി. അല്ലാഹു പറയുകയാണ്:

وَأَمْطَرْنَا عَلَيْهَا حِجَارَةً مِّن سِجِّيلٍ

നാം അവരുടെ മേൽ (പ്രവാചകൻമാരുടെ ശത്രുക്ക ളുടെ മേൽ) ഭയങ്കപരമായ കൻമഴ പെയ്യിക്കുകയുണ്ടായി(11:83) വീണ്ടും പറയുന്നു:-

وَأَخَذَ الَّذِينَ ظَلَمُوا الصَّيْحَةُ فَأَصْبَحُوا فِي دِيَارِهِمْ جَاثِمِينَ

അന്യായം പ്രവർത്തിച്ച ദ്രോഹികളുടെ മേൽ ദൈവത്തിൽ നിന്നും ആപത്തു വരികയും അങ്ങിനെ അവർ തങ്ങളുടെ ഭവനങ്ങളോടൊപ്പം നിലം പൊത്തുകയും ചെയ്തു.(11:68).

പാക്കിസ്ഥാനിൽ നടന്നതും ഇതുതന്നെയാണ്. അഹ്മദികൾക്കതിരെ ആക്രമണങ്ങളും മർദ്ദനങ്ങളും അഴിച്ചുവിട്ട ഉടനെത്തന്നെ അവിടെ നിരന്തരം ഭൂകമ്പങ്ങളുണ്ടായതായി റിപ്പോർട്ട് ചെയ്യപ്പെട്ടു. പത്തായിരം പേർ മരണമടഞ്ഞു! ഇരുപതിനായിരം പേർക്ക് പരിക്കേറ്റു! ഒരു ലക്ഷത്തോളം പേർക്ക് ഈ ഭയങ്കര വിപത്തിൽ നിന്നു ഏതെങ്കിലും പ്രകാരത്തിലുള്ള ദുരിതാനുഭവങ്ങളുണ്ടായി. ഹൂദ് നബിയുടെയും സാലിഹ് നബിയുടെയും എതിരാളികൾക്ക് അനുഭവപ്പെട്ട കഷ്ട നഷ്ടങ്ങൾ അവിടത്തുകാർ അനുഭവിച്ചു തുടങ്ങി. അതോടൊപ്പം പ്രതാപത്തിന്റെ പാരമ്യതയിലേറിയ ഭൂട്ടോയുടെ പതനവും ആരംഭിച്ചു. 90 കൊല്ലം പഴക്കമുള്ള ഖാദിയാനി പ്രശ്നത്തിനു പരിഹാരമുണ്ടാക്കിയെന്ന് വീരവാദം മുഴക്കിയിരുന്ന ഭൂട്ടോ 1977 സെപ്തംബർ 3നു അറസ്റ്റ് ചെയ്യപ്പെട്ടു. പത്തു ദിവസങ്ങൾക്കു ശേഷം അദ്ദേഹം ജാമ്യത്തിൽ ഇറങ്ങിയെങ്കിലും ഏഴുദിവസങ്ങൾക്കം വീണ്ടും അറസ്റ്റു ചെയ്യപ്പെട്ടു. അഹ്മദികളെ അമുസ്ലിം ന്യൂനപക്ഷമായി പ്രഖ്യാപിച്ച ഭൂട്ടോവിനെ ഒരമുസ്ലിമായി ലാഹോർ ഹൈക്കോടതി പ്രഖ്യാപിക്കുകയുണ്ടായി!

അഹ്മദിയ്യാ ഖിലാഫത്തിനെതിരിൽ ഫൈസൽ രാജാവ് ഖലീഫത്തുൽ മുസ്ലിമും, അമീറുൽ മുഅ്മിനും ആകണമെന്ന് ആഗ്രഹിക്കുക.യും അതിനായി ഗൂഢശ്രമങ്ങൾ നടത്തുകയും അഹ്മദിയ്യാ ജമാഅത്തിനെയും അഹ്മദിയ്യാ ഖിലാഫത്തിനെയും നശിപ്പിക്കുവാൻ പെട്രോഡോളർ പാക്കിസ്ഥാനിലേക്ക് ഒഴുക്കുകയും ഉണ്ടായി. എന്നാൽ, 1975 ഏപ്രിൽ മാസത്തിൽ ഫൈസൽ അദ്ദേഹത്തിന്റെ സ്വന്തം സഹോദര പുത്രന്റെ കയ്യാൽ വധിക്കപ്പെട്ടു. അങ്ങിനെ അഹ്മദിയ്യാ ഖിലാഫത്തിനെതിരിൽ സ്ഥാപിക്കാനാഗ്രഹിച്ച ഫൈസൽ ഖിലാഫത്ത് വെറും ദിവാസ്വപ്നമായി കലാശിച്ചു.

ഫൈസൽ രാജാവിനെ ഖലീഫത്തുൽ മുസ്ലിമീൻ ആക്കു

വാൻ തീവ്രയത്നം ചെയ്ത ആളായിരിന്നു ഉഗാണ്ടാ പ്രസി ഡണ്ടും സ്വേച്ഛാധിപതിയും ആയിരുന്ന ഈദി അമീൻ! പ്രസ്തുത സ്ഥാനത്തു നിന്നു അയാളും പുറം തള്ളപ്പെട്ടു! ആ മനുഷ്യനും മേൽവിലാസമില്ലാതായി. എന്നാൽ, ഭൂട്ടോ വിന്റെ സ്ഥിതിയായിരുന്നു ഏറെ പരിതാപകരം. അറസ്റ്റ് ചെയ്യ പ്പെട്ട ശേഷം റാവൽ പിണ്ടിയിലെ ഇരുണ്ട ജയിലറയിൽ അദ്ദേഹം അനുഭവിച്ച ദുരിതങ്ങളും മനോപീഡനങ്ങളും അപ മാനങ്ങളും

- اِنِّی مُهِینٌ مَنْ اَرَادَ اِهَانَتَکَ - നിന്നെ നിന്ദിക്കുവാനും അപ മാനുക്കുവാനും ഇച്ഛിക്കുന്നവനെ ഞാൻ നിന്ദിക്കുകയും അപ മാനിക്കുകയും ചെയ്യും എന്ന ഹദ്റത്ത് അഹ്മദിനോടുള്ള അല്ലാഹുവിന്റെ വാഗ്ദത്തത്തിന്റെ പൂർത്തീകരണമായി അഹ് മദികൾ കാണുന്നു. പാക്കിസ്ഥാൻ സുപ്രീം കോടതി ഭൂട്ടോ വിനെ ഒടുവിൽ തൂക്കിക്കൊല്ലാൻ വിധിച്ചു. ഭൂട്ടോവിനെ രക്ഷിക്കുവാൻ ഇന്ത്യ, അമേരിക്ക, റഷ്യ, ബ്രിട്ടൻ, ചൈന മുതലായ വൻ രാഷ്ട്രങ്ങളും ലോകനേതാക്കളും സംഘടന കളും ആവശ്യപ്പെട്ടു; അതിനായി തീവ്രയത്നം ചെയ്തു! എന്നാൽ 1979 ഏപ്രിൽ 4നു ബുധനാഴ്ച രാവിലെ 2.30ന് ഭൂട്ടോ തന്റെ 52-ാം വയസ്സിൽ തൂക്കിക്കൊല്ലപ്പെടുക തന്നെ യുണ്ടായി! അഹ് മദികൾ അമുസ് ലിം ന്യൂനപക്ഷമാണെന്ന് ചരിത്രത്തിൽ ആദ്യമായി നിയമം കൊണ്ടു വന്ന ഭൂട്ടോ ഒരു മുസ് ലിം ആയിട്ടല്ല മരിച്ചതെന്നു പിന്നീട് പാക്കിസ്ഥാൻ ഗവൺമെന്റ് ഒരു പ്രസ്താവന ഇറക്കാനിടയായത് ഒരു വിധി വൈപരീത്യം തന്നെ(ചന്ദ്രിക, 7-4-79)

പാക്കിസ്ഥാനിൽ പിന്നീട് ജന: സിയാഉൽഹഖ് അഹ് മദിയ്യാ ജമാഅത്തിനെതിരെയുള്ള മർദ്ദനമുറകൾ തുടർന്നു. അഹ്മദികൾ മുസ്ലിംകളല്ലെന്നും ഇസ്ലാം മതപ്രചാരണം അവർക്ക് നിഷിദ്ധമാണെന്നും അവരുടെ പള്ളികൾക്ക് മസ്ജിദ് എന്നു പേർ വെക്കാൻ പാടില്ലെന്നും

لَا اِلٰهَ اِلَّا اللّٰهُ مُحَمَّدٌ رَسُولُ اللّٰهِ എന്ന കലിമ അവർ ഉച്ചരി ക്കാൻ പാടില്ലെന്നും ബാങ്ക് വിളിച്ചു കൂടെന്നും മറ്റും കൽപിച്ചു കൊണ്ടുള്ള ഓർഡിനൻസ് പാസ്സാക്കുകയുമുണ്ടായി. അതാ

യത്, ഒരിസ്ലാമിക ഭരണകൂടത്തിൽ ബാങ്ക് വിളിയും കലിമയും മസ്ജിദും ഇസ്ലാംമത പ്രചാരണവും അഹ്മദികൾക്ക് നിഷേധിക്കപ്പെട്ടു.

ഈ സത്യപ്രസ്ഥാനത്തെ എതിർത്തു കൊണ്ടു തന്റെ മുൻഗാമികൾക്ക് നേരിട്ട ദൈവകോപത്തെ അവഗണിച്ചു വീണ്ടും അനിസ്ലാമികമായ അക്രമ പ്രവർത്തനങ്ങൾ അഴിച്ചു വിട്ട ജനറൽ സിയാഉൾഹഖ് തനിക്കു വരാൻ പോകുന്ന മഹാവിപത്തിനെ കുറിച്ച് ചിന്തിച്ചില്ല

പാക്കിസ്ഥാനിലെ ലാഹോറിൽ നിന്നും പുറപ്പെടുന്ന ജംഗ് എന്ന പത്രത്തിൽ ഒരാൾ ഇപ്രകാരം എഴുതുന്നു:-

ഒന്നാമതായി, പഞ്ചാബ് മുഖ്യമന്ത്രിയായിരുന്ന മുംതസ് ദൗലത്താന ഖാദിയാനി പ്രശ്നത്തെ ചൊല്ലി ജനങ്ങളെ ഇളക്കി വിട്ടു. അതോടെ അയാൾ അധികാരത്തിൽ നിന്നും നീക്കം ചെയ്യപ്പെട്ടു. പിന്നീട്, പാക്ക് ഭരണസാരഥ്യം കൈയിലെടുത്ത അയ്യൂബ്ഖാൻ ആട്ടം കണ്ടു കൊണ്ടിരിക്കുന്ന തന്റെ അധികാരത്തെ പിടിച്ചു നിറുത്തുവാൻ ഖാദിയാനി പ്രശ്നത്തെ ശരണം പ്രാപിച്ചു. അയ്യൂബ്ഖാന്റെ നിർദ്ദേശമനുസരിച്ചു അന്നത്തെ പശ്ചിമ പാക്കിസ്ഥാൻ ഗവർണ്ണർ അമീർ മുഹമ്മദ് ഖാൻ മിർസാ ഗുലാം അഹ്മദ് ഖാദിയാനിയുടെ ഒന്നു രണ്ട് മുഖ്യ ഗ്രന്ഥങ്ങൾ കണ്ടു കെട്ടുകയുണ്ടായി. ഇങ്ങനെയൊക്കെ ചെയ്തിട്ടും അയ്യൂബ്ഖാനു തന്റെ അധികാരത്തെ നിലനിർത്തുവാൻ സാദ്ധ്യമായില്ല. വളരെ അപമാനിതനായി അദ്ദേഹം തന്റെ അധികാരപദത്തിൽ നിന്നും നിഷ്കാസിതനായി. പിന്നീട് ഖാദിയാനികളുടെ പരിപൂർണ്ണ സഹായത്തോടും സഹകരണത്തോടും കൂടി അധികാരക്കസേരയിലേറിയ ഭൂട്ടോവും അയാളുടെ പീപ്പിൾസ് പാർട്ടിയും തന്റെ അധികാരത്തെ നിലനിർത്തുവാൻ തങ്ങൾക്കു സഹായവും സഹകരണവും നൽകിയിരുന്ന ഖാദിയാനി ജമാഅത്തിന്റെ കഴുത്തിനു തന്നെ കത്തിവെക്കാനൊരുങ്ങി. 90 വർഷക്കാലത്തെ ഖാദിയാനി പ്രശ്നത്തിനു താൻ പരിഹാരം കണ്ടതായി ഭൂട്ടോ വീമ്പിളക്കുകയുണ്ടായി. പ്രസ്തുത പ്രശ്നത്തിന് പരിഹാരം കണ്ടതിൽ ജനങ്ങളുടെ ഹൃദയങ്ങൾ താൻ പിടിച്ചടക്കിയതായി അദ്ദേഹം കരുതിയിരുന്നു. എന്നാൽ,

അദ്ദേഹത്തിന്റെ ഈ സ്വപ്നം ഫലിക്കുകയുണ്ടായില്ല! ഇപ്പോഴിതാ, പാക്കിസ്ഥാൻ പ്രസിഡണ്ട് ജനറൽ സിയാ ഉൽഹഖ് തനിക്ക് ഖാദിയാനി ജമാഅത്തുമായി ഒരു ബന്ധവും ഇല്ലെന്നു പ്രഖ്യാപിക്കുകയും ഖാദിയാനികളെ മുഖ്യമായ സ്ഥാനങ്ങളിൽ നിന്നും പദവികളിൽ നിന്നും നീക്കുവാൻ പോകുന്നതായി പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ, കഴിഞ്ഞ കാല സംഭവങ്ങൾ ഓർക്കുമ്പോൾ ഹൃദയത്തിൽ വിഭ്രാന്തി പരക്കുകയാണ്. കാരണം, ഖാദിയാനി പ്രശ്നം എടുത്തുകളിച്ചവരെല്ലാം അധികാര ഭ്രഷ്ടരായിക്കൊണ്ടിരുന്ന ചരിത്രമാണ് നമ്മുടെ മുമ്പാകെ ഉള്ളത്. ഇങ്ങിനെയൊക്കെ സംഭവിക്കുന്നതിന്റെ കാരണമെന്താണ്? ഇതിന്റെ പിന്നിൽ എന്തൊരു ശക്തിയാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്ന് മുഴുവൻ സമുദായത്തിനും ചിന്താർഹമായ ഒന്നാണ്.

ചരിത്രം തന്ന ഈ പാഠത്തെ സിയാ സ്വീകരിച്ചില്ല. അയാൾ തന്റെ മർദ്ദന പരിപാടികൾ 1984 ൽ ഉണ്ടാക്കിയ ഒരു ഓർഡിനൻസ് മുഖേന തുടർന്നു കൊണ്ടിരുന്നു. അതായത് ഒരഹ്മദി പരിശുദ്ധ കലിമ ഉച്ചരിച്ചാൽ, അസ്സലാമു അലൈക്കും എന്ന് അഭിസംബോധനം ചെയ്താൽ, പരസ്യമായി നമസ്കാരം അനുഷ്ഠിച്ചാൽ, തന്റെ മതം ഇസ്ലാമാണെന്ന് വാക്കിലോ എഴുത്തിലോ പ്രകടിപ്പിച്ചാൽ ഇസ്ലാമിക സാങ്കേതിക പദങ്ങൾ ഉപയോഗിച്ചാൽ പ്രസ്തുത ഓർഡിനൻസ് പ്രകാരം മൂന്നു വർഷത്തെ കഠിന തടവും എത്രയെങ്കിലും തുക പിഴ ശിക്ഷയും അനുഭവിക്കണം.

ഈ ഓർഡിനൻസിന്റെ മറവിൽ ജനക്കൂട്ടം പോലീസ് പട്ടാള മേധാവിയുടെ പരിപൂർണ്ണാനുകൂല്യത്തോടു കൂടി അഹ്മദിയ്യാ പള്ളികൾ ആക്രമിക്കുകയും പള്ളികളുടെ നെറ്റിരയിൽ എഴുതപ്പെട്ട പരിശുദ്ധ കലിമ നശിപ്പിക്കുകയും ചെയ്യാൻ തുടങ്ങി. പലയിടങ്ങളിലും അവർ പരിശുദ്ധ ഖുർആൻ ചുട്ടെരിക്കുകയും ഓവുകളിൽ ഇട്ട് അപമാനിക്കുകയും ചെയ്തു. 16 അഹ്മദികൾ കൊല്ലപ്പെട്ടു. ലക്ഷക്കണക്കിനുള്ള അഹ്മദികൾ മാനസികമായും മറ്റു വിധത്തിലും പീഡിപ്പിക്കപ്പെട്ടു.

എന്നാൽ അഹ്ക്കമുൽ ഹാക്കിമീൻ ആയ രാജാധിരാജ നായ ഒരു സർവ്വശക്തൻ ഇതൊക്കെ നോക്കിക്കാണുന്നു ണ്ടെന്ന യാഥാർത്ഥ്യം സിയായും സിൽബന്ധികളും പാടെ വിസ്മരിച്ചു കളഞ്ഞു!

ഈ മർദ്ദനങ്ങളുടെയെല്ലാം പ്രത്യാഘാതമെന്നോണം അഹ്മദിയ്യാ ജമാഅത്തിന്റെ ഇമാം ഹദ്റത്ത് ഖലീഫത്തു ൽ മസീഹ് നാലാമൻ തിരുമനസ്സു കൊണ്ടു അല്ലാഹുവിന്റെ നിർദ്ദേശാനുസരണം ചരിത്ര പ്രസിദ്ധമായ മുബാഹല പ്രഖ്യാപിച്ചു. ഈ മുബാഹലാഹ്വാനം സിയ സ്വീകരിച്ചാലും ഇല്ലെങ്കിലും ദൈവശിക്ഷക്ക് പാത്രീഭവിക്കാൻ പോകുന്ന തായി അദ്ദേഹം പ്രഖ്യാപിച്ചു!

അതായത്

അല്ലാഹുവിന്റെ വിധി എന്നാണ് പ്രകടമാകുന്നത് എന്ന് കാണുന്നതിലുള്ള പ്രതീക്ഷയിലാണ് ഞങ്ങൾ. മുബാഹല യുടെ ആഹ്വാനം സ്വീകരിച്ചാലും ഇല്ലെങ്കിലും അയാൾക്ക് ഇത് ബാധകമാണ്. എന്തു കൊണ്ടെന്നാൽ എല്ലാ നിഷേധി കളുടെയും നേതാവ് (ഇമാമുൽ മുകദ്ദിബീൻ വൽ മുകഫ്ഫി രീൻ) ആണയാൾ. അക്രമ മർദ്ദന നടപടികളിൽ ഏറ്റവും അധികം ഉത്തരവാദിയും ഈ മനുഷ്യനാണ്. അങ്ങിനെയുള്ള ഒരു വ്യക്തി നാവു കൊണ്ട് ആഹ്വാനം സ്വീകരിക്കേണമെ ന്നില്ല. തന്റെ അക്രമ നടപടികൾ തുടർന്നു കൊണ്ടിരിക്കു ന്നത് തന്നെ അദ്ദേഹം അതു സ്വീകരിച്ചിരിക്കുന്നു എന്നതി നടയാളമാണ് (ഖുത്വുബ 12-8-88)

അങ്ങിനെ പ്രവചിക്കപ്പെട്ട ആ നാശത്തിന്റെ മുഹൂർത്തവും വന്നടുത്തു. ഈ അഭിനവ ഫിർഔന്നെതിരെ ആകാശത്ത് നിയമിതരായ മലക്കുകൾ തങ്ങളുടെ ധർമ്മം പ്രാവർത്തികമാക്കി. ഒരു പൊട്ടിത്തെറിയിൽ സിയാ എന്ന ഫിർഔനും ജൂതനായ അമേരിക്കൻ അമ്പാസിഡർ ഹാമാനും പടനായകൻമാരും ആകാശത്തിന്റെ അനന്തത യിൽ ധൂളികളായിപ്പറന്നു. അയാളുടെ സ്മാരകാവശിഷ്ടം കൂടി അങ്ങിനെ ഭൂമിയിൽ അവശേഷിച്ചില്ല! ഭഗൽപൂരിലെ കാടുകളിൽ വീണു ചിതറിയ അയാളുടെ മാംസക്കഷ്ണങ്ങൾ കാക്കകൾ കൊത്തിത്തിന്നുന്ന ദൃശ്യം കോടിക്കണക്കിനാ

ളുകൾ ടി.വിയിൽ വീക്ഷിച്ചു. ഇതെങ്ങിനെ സംഭവിച്ചുവെന്ന് ഇതേവരെ ലോകത്തിനു മനസ്സിലായില്ല.

അതെ-ഈ അഭിനവ ഫിർഔന്റെ ഈ ദുരന്തം നിശ്ചയിക്കപ്പെട്ട ഒരു യാഥാർത്ഥ്യമായിരുന്നു. അല്ലാഹു ചോദിക്കുകയാണ്.

എന്തു ഞാൻ ഭരണാധികാരികൾക്കെല്ലാം തന്നെ അധിപനായുള്ളവനല്ലേ എന്നു!

അതെ ഈ ചോദ്യത്തിനു ഞങ്ങൾ അഹ് മദികൾ മറുപടി പറയുകയാണ്!

എന്തുകൊണ്ടില്ല! ഞാനതിന് ദൃക്സാക്ഷികളിൽപെട്ട ഒരുവനാണ് എന്ന്!!

അങ്ങിനെ ഒരു ഭാഗത്ത് ആ സത്യ വിരോധി ദൈവീക ശിക്ഷക്കു പാത്രമായി മതലോകത്ത് മഹത്തായ ഒരു ദൃഷ്ടാന്തമായിപ്പരിണമിച്ചു!

എന്നാൽ അയാളുടെ അഹ് മദിയ്യാ വിരുദ്ധ പ്രവർത്തനങ്ങളുടെ ഫലമായി അഹ്മദിയ്യാ ജമാഅത്തിന് നാശവും അധഃപതനവും അല്ല മറിച്ച് പൂർവ്വാധികം ദൈവീകാനുഗ്രഹങ്ങളും സഹായങ്ങളും ആണ് ലഭിച്ചു കൊണ്ടിരിക്കുന്നത്. ഈ അനുഗ്രഹങ്ങളുടെ ഫലമായി ജമാഅത്ത് വിജയത്തിന്റെയും അഭിവൃദ്ധിയുടെയും സോപാനങ്ങളിൽ കുതിച്ചു കയറിക്കൊണ്ടിരിക്കുകയാണ്.

ഇതിനെ കുറിച്ച് അഹ്മദിയ്യാ ജമാഅത്തിന്റെ പ്രസ്തുത ഇമാം ഇങ്ങനെ പ്രസ്താവിച്ചു!

ഞാനിവിടെ(ലണ്ടനിൽ) ഹിജ്റത്ത് ചെയ്തു വന്നതിനുശേഷം എനിക്കു ലഭിച്ചു കൊണ്ടിരിക്കുന്ന ദൈവീകാനുഗ്രഹങ്ങളും സഹായങ്ങളും എന്റെ എല്ലാ സങ്കൽപങ്ങളെയും മറികടന്നുള്ളവയാണ്. അതെ ഈ ദൈവീകാനുഗ്രഹങ്ങൾക്കു മുന്നിൽ ഞാൻ പകച്ചു നിൽക്കുകയാണ്. അതെണ്ണിപ്പറയുന്നതിൽ ഞാൻ പരാജിതനായിത്തീർന്നിരിക്കുന്നു... പാക്കിസ്ഥാനിൽ അഹ്മദികളുടെ ചില പള്ളികൾ നശിപ്പിക്കുകയും കത്തിച്ചുകളയുകയും പൂട്ടി സീൽ വെക്കുകയും ചെയ്തു കൊണ്ടിരുന്നപ്പോൾ ഈ കുത്സിതവും ഇസ്ലാം വിരുദ്ധവും ആയ പ്രവർത്തനങ്ങൾക്കെതിരിൽ മധുര പ്രതികാര നടപടി

(Sweet Revenge) എടുക്കേണമെന്നു ഞാനെന്റെ ജമാഅത്തിനെ ഉപദേശിച്ചു. എന്നാൽ ഈ പ്രതികാരം അനഹ് മദികളുടെ പള്ളികൾ അക്രമിച്ചു കൊണ്ടല്ല മറിച്ച് അധികമധികം പള്ളികൾ പടുത്തുയർത്തിക്കൊണ്ടാവണമെന്ന് ഞാൻ ജമാഅത്തിനെ നിർദ്ദേശിച്ചു. എന്റെ ഈ ആഹ്വാനത്തെ അതേപടി സ്വീകരിച്ചു കൊണ്ട് ഈ നാലു വർഷങ്ങൾക്കകം ലോകത്ത് വിവിധ ഭാഗങ്ങളിൽ 600 പുതിയ മസ്ജിദുകൾ അവർ നിർമിച്ചു! കൂടാതെ 201 പള്ളികൾ ഞങ്ങൾക്ക് വേറെയും ലഭിച്ചു! അതായത് പല നാടുകളിലും ജനങ്ങൾ കൂട്ടം കൂട്ടമായി ബൈഅത്ത് ചെയ്തു കൊണ്ടു അവരുടെ പള്ളികൾ ജമാഅത്തിനു സ്വന്തമാക്കാൻ സാധിച്ചു! (സത്യദൂതൻ ഒക്ടോബർ,89)

അതെ സിയായുടെ ഭരണം തച്ചുടച്ച 8 അഹ്മദി മസ്ജിദുകൾക്കു പകരമായി അല്ലാഹു ജമാഅത്തിനു നൽകിയത് 800 പള്ളികളാണ്. ഒന്നിനു നൂറെന്ന കണക്കിൽ!!

അഹ്മദിയ്യാ പ്രസ്ഥാനം ത്യാഗരംഗത്തു പൂർവ്വാധികം ശക്തിയാർജിച്ചു മുന്നേറിക്കൊണ്ടിരിക്കുന്നു.

1985 ൽ ജമാഅത്തിന്റെ വാർഷിക ബഡ്ജറ്റ് 8 കോടി 11 ലക്ഷവും 1988 ൽ 15 കോടി 70 ലക്ഷവും ആയിരുന്നെങ്കിൽ 1992 ലെ ബഡ്ജറ്റ് 45 കോടിയിൽ പരമാണ്. (ഇന്നിത് നൂറ് കോടിയിൽ കൂടുതലാണ്. പ്രസാധകർ)

അങ്ങിനെ ഈ ഇലാഹി ജമാഅത്ത് ഹദ്റത്ത് ഇമാം മഹ്ദിയുടെ മഹത്തായ സജീവ സത്യമായി ആഗോളാടിസ്ഥാനത്തിൽ വ്യാപകമായ അതിന്റെ ജൈത്രയാത്ര തുടരുകയാണ്.

അഹ്മദിയ്യാ ജമാഅത്തിന്റെ ആഗോളാടിസ്ഥാനത്തിലുള്ള പുരോഗതിയുടെ അതിമഹത്തായ ഒരു നാഴികക്കല്ല് അഹ്മദിയ്യാ ജമാഅത്തിന്റെ ഇമാം ഓരോ വെള്ളിയാഴ്ചയും ലണ്ടനിൽ വെച്ച് ചെയ്യുന്ന ഖുത്ബ പ്രഭാഷണം ഉപഗ്രഹം മുഖേന ലോകത്തെങ്ങും പ്രക്ഷേപണം ചെയ്യപ്പെടുന്നു എന്നുള്ളതാണ്. കേരളത്തിലുള്ള അഹ്മദിയ്യാ കേന്ദ്രങ്ങളിൽ ഡിഷ് ആന്റിനാ (Dish Antenna) വഴി തങ്ങളുടെ ആത്മീയ നേതാവിന്റെ പ്രഭാഷണം ഓരോ വെള്ളിയാഴ്ചയും നേരിട്ടു കേൾക്കാനുള്ള മഹാഭാഗ്യം ആയിരകണക്കിൽ അഹ്മദി

കൾക്കു ലഭ്യമായിരിക്കുകയാണ്.

ആഗോളാടിസ്ഥാനത്തിൽ ഉപഗ്രഹം വഴിയായുള്ള ഈ പ്രഭാഷണ സംപ്രേഷണം ഹദ്റത്ത് ഇമാം മഹ്ദിയുടെ സത്യ വാക്യത്തിനുള്ള അതിഗംഭീരമായ ഒരു ദൃഷ്ടാന്തമാണ്. അഹ്മദിയ്യാ സന്ദേശം ഒരിടത്തും എത്തിക്കാനനുവദിക്കാതെ ആ ശബ്ദം എന്നേയ്ക്കുമായി അടിച്ചമർത്തണമെന്ന് ദുരുദ്ദേശ്യത്തോടെ അതിന്റെ ശത്രുക്കൾ പല തന്ത്രങ്ങളും പ്രയോഗിക്കുമ്പോൾ അല്ലാഹു ഒരു മിന്നൽപ്പിണർപോലെ ആ ശബ്ദം ലോകത്തെങ്ങും എത്തിച്ചു കൊണ്ടിരിക്കുന്ന കാഴ്ച യാണ് നമുക്കിന്ന് കാണാൻ കഴിയുന്നത്.

ഹദ്റത്ത് ഇമാംമഹ്ദി(അ) തന്റെ ഒരു കവിതയിൽ ഇപ്രകാരം പറയുന്നു:

اسمعوا صوت السماء جآء المسيح جآء المسيح

نیز بشنو از زمیں آمد امام کامکار

മസീഹ് ആഗതനായി, മസീഹ് ആഗതനായി എന്നിങ്ങനെ ആകാശത്തുനിന്നുള്ള ശബ്ദം കേൾക്കുവിൻ. അപ്രകാരം തന്നെ ഇമാമിന്റെ ആഗമനത്തെക്കുറിച്ചുള്ള ഭൂമിയുടെ സാക്ഷ്യവും കേട്ടു കൊള്ളുവിൻ.

നുസൂലുൽ മസീഹിനെ സംബന്ധിച്ച ഹദീസിനു വിശദീകരണം നൽകിക്കൊണ്ട് ഹദ്റത്ത് മസീഹ് മൗഊദ്(അ) തന്റെ ഖുത്ബ ഇൽഹാമിയ എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു. ഈ ഖുത്ബയിൽ അല്ലാഹുവിൽ നിന്നും ലഭിച്ച വചനങ്ങളാണുള്ളതെന്നതിവിടെ പ്രസ്താവ്യമാണ്.

ഈ പ്രവചനം വാഗ്ദത്ത മസീഹിന്റെ പ്രശസ്തി സമയത്തെയും കാലത്തെയും കവച്ചു വെച്ചു കൊണ്ട് ഏറ്റവും ശീഘ്രഗതിയിൽ ലോകത്തുള്ള എല്ലാ പട്ടണങ്ങളിലും എത്തുന്നതിനെക്കുറിച്ചുള്ളതാണ്. ആകാശത്തു നിന്ന് ഇറങ്ങും എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം നാനാഭാഗങ്ങളിലുമുള്ള ജനങ്ങൾക്ക് അടുത്തു നിന്നും ദൂരെ നിന്നും അദ്ദേഹത്തെ ദർശിക്കുവാൻ സാധിക്കും എന്നതാണ്. നീതിമാൻമാരുടെ കണ്ണുകളിൽ അദ്ദേഹത്തെ ദർശിക്കുന്നതിൽ ഒരു മറയും ഉണ്ടാകു

ന്നതല്ല. ഒരറ്റം മുതൽ മറ്റേ അറ്റം വരെ വ്യാപിക്കുന്ന മിന്നൽ കാണുന്നതു പോലെ അദ്ദേഹത്തിന്റെ വെളിച്ചം അവർക്ക് കാണാൻ സാധിക്കുന്നതാണ്.

ലണ്ടനിൽ നിന്നും സംപ്രേക്ഷണം ചെയ്യപ്പെടുന്ന ഖുത്ബ മിന്നൽപ്പിണറിന്റെ വേഗതയിൽ (വൈദ്യുത തരംഗങ്ങളുടെ സഹായത്തോടെ) ലോകം മുഴുവനും ദൃശ്യമാക്കപ്പെടുകയും ദൂരെയും സമീപങ്ങളിലുമായി അനേകായിരം ജനങ്ങൾക്ക് കേൾപ്പിക്കപ്പെടുകയും ചെയ്യുന്ന ഈ സംവിധാനം ഹസ്റത്ത് ഇമാം മഹ്ദിയുടെ പ്രബലമായ ഒരു സത്യ സാക്ഷ്യമാണെന്ന കാര്യത്തിൽ സംശയമില്ല.

ശിയാക്കളുടെ സുപ്രസിദ്ധ പ്രമാണ ഗ്രന്ഥമായ ബിഹാറുൽ അൻവാറിൽ ഇമാം ജഅ്ഫർ സാദിഖ് (റഹ്) ഇപ്രകാരം എഴുതുന്നു.

اِنَّ قَائِمَنَا اِذَا قَامَ مَدَّ اللّٰهُ لِشِيعَتِنَا فِى اَسْمَاعِهِم
وَاَبْصَارِهِمْ حَتّٰى يَكُونَ بَيْنَهُمْ وَبَيْنَ الْقَائِمِ بَرِيدٌ
يُكَلِّمُهُمْ فَيَسْمَعُونَ وَيَنْظُرُونَ اِلَيْهِ وَهُوَ فِى مَكَانِهِ

നമ്മുടെ ഇമാം(മഹ്ദി) ആഗതരാകുമ്പോൾ അല്ലാഹു അവരുടെ ശ്രവണ ശക്തിയെയും കാഴ്ച ശക്തിയെയും വളരെ വർദ്ധിപ്പിക്കുന്നതാണ്. അങ്ങിനെ തങ്ങൾക്ക് ഇമാം മഹ്ദിയുമായുള്ള ദൂരം വെറും ഒരു ബരീദു(ഏകദേശം 12 മൈൽ) മാത്രമാണെന്ന് അവർക്ക് തോന്നിപ്പോകും. ഇമാം മഹ്ദി തന്റെ ആസ്ഥാനത്തിൽത്തന്നെയായിരിക്കും എങ്കിലും അദ്ദേഹം സംസാരിക്കുന്നത് വളരെ അടുത്തെന്നോണം അവർക്ക് കേൾക്കുവാനും സാധിക്കുന്നതാണ്. (ബിഹാറുൽ അൻവാർ 118, അൽ മഹ്ദിയ്യുൽ മൗഊദ് വാള്യം 13)

ഇവിടെ പ്രസ്താവിക്കപ്പെട്ട ഇമാം മഹ്ദി എന്നതു കൊണ്ടുള്ള ഉദ്ദേശ്യം ഇമാം മഹ്ദിയുടെ പ്രാതിനിധ്യം വഹിക്കുന്ന ആളായിരിക്കും എന്ന് ഹദ്റത്ത് ഇമാം ബാഖിർ(റ) തന്റെ ഗ്രന്ഥത്തിൽ പറയുന്നു.

يُنَادِى مُنَادٍ مِنَ السَّمَاءِ بِاسْمِ الْمَهْدِيِّ فَيَسْمَعُ بِالْمَشْرِقِ
وَمَنْ بِالْمَغْرِبِ حَتّٰى لَا يَبْقٰى رَاقِدٌ اِلَّا اسْتَيْقَظَ

ഹദ്റത്ത് ഇമാം മഹ്ദിയുടെ പേരിൽ ആകാശത്തു നിന്നും ഒരു വിളിക്കാരൻ(മുനാദി) വിളിക്കുന്നതായിരിക്കും. അദ്ദേഹത്തിന്റെ ഈ ശബ്ദം കിഴക്കുള്ള ജനങ്ങൾക്കും (പൗരസ്ത്യർ) പടിഞ്ഞാറുള്ള ജനങ്ങൾക്കും (പാശ്ചാത്യർ) വ്യക്തമായി കേൾക്കാൻ സാധിക്കുന്നതാണ്. അങ്ങിനെ ഉറങ്ങിക്കിടക്കുന്നവർ ജാഗരൂകരായിത്തീരും. (അൽ മഹ്ദിയ്യുൽ മൗഊദുൽ മുൻതസർ ഭാ: 284)

ഇതിൽ നിന്നും ആകാശത്തു നിന്നുള്ള ഒരു മാധ്യമം വഴി (ഉപഗ്രഹം വഴി) ഇമാം മഹ്ദിയുടെ സന്ദേശം എത്തിക്കുന്ന ആൾ വാഗ്ദത്ത ഇമാം മഹ്ദി ആയിരിക്കുകയില്ല. അദ്ദേഹത്തിന്റെ പ്രാതിനിധ്യം വഹിക്കുന്ന ആളായിരിക്കും എന്നു മനസ്സിലാവുന്നു.

പ്രസ്തുത ഉപഗ്രഹ സംപ്രേക്ഷണം മാത്രമല്ല, ഹദ്റത്ത് ഖലീഫത്തുൽ മസീഹിന്റെ ഖുത്ബ പ്രഭാഷണവും വെള്ളിയാഴ്ചകൾ തോറും മോസ്കോ റേഡിയോ മുഖേന പ്രക്ഷേപണം ചെയ്യപ്പെടുന്നുണ്ട് എന്ന കാര്യവും ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. (ഓരോ വെള്ളിയാഴ്ചയും വൈകുന്നേരം 7 മണിക്ക് SW 16, 30 മീറ്റർ). ചുരുക്കത്തിൽ ഹദ്റത്ത് മഹ്ദി മസീഹിന്റെ പ്രതിനിധിയുടെ ശബ്ദം ടെലിവിഷൻ, റേഡിയോ എന്നീ മാധ്യമങ്ങൾ മുഖേന ലോകത്തെങ്ങും ദൃശ്യശ്രാവ്യമായിക്കൊണ്ടിരിക്കുന്ന അത്യന്തം അൽഭുതകരമായ ഒരു സംഭവവിശേഷത്തിനു നാമിന്നു സാക്ഷിയായിക്കൊണ്ടിരിക്കുന്നു.

## ലോക അഹ്മദികൾക്ക് ഖലീഫ തിരുമനസ്സിന്റെ ഒരു ഉപഹാരം

ലോകത്തുള്ള എല്ലാ അഹ്മദികൾക്കും ഒരു പാരിതോശികമായി ഹദ്റത്ത് ഖലീഫത്തുൽ മസീഹ്(റഹ്) തന്റെ 31

-12-93 ലെ ഖുത്ബയിൽ, ഉപഗ്രഹം മുഖേന ജനുവരി 7, 1994 ൽ ആരംഭിക്കുന്ന ദൈനം ദിന പരിപാടികളെക്കുറിച്ചു സ്മരിക്കുകയുണ്ടായി. അതെ, ഇപ്പോൾ ദിവസവും രാവിലെ 11 മണി മുതൽ രാത്രി 11 മണി വരെ ഉപഗ്രഹം മുഖേന MTA(Muslim Television Ahmadiyya internation) ൽ ലോകത്തെങ്ങും നടക്കുന്ന പ്രവർത്തനങ്ങളെക്കുറിച്ചുള്ള വാർത്തകൾക്കു പുറമെ വിശുദ്ധ ഖുർആന്റെ മഹനീയാദ്ധ്യാപനങ്ങൾ ഹ: റസൂൽ തിരുമേനിയുടെ തിരുവചനങ്ങൾ ഹ:ഇമാം മഹ്ദിയുടെ ഉപദേശനിർദ്ദേശങ്ങൾ മുതലായവയും സംപ്രേക്ഷണം ചെയ്തു കൊണ്ടിരിക്കുന്നു. ടെലിവിഷനിൽ ഇന്നു പ്രത്യക്ഷപ്പെട്ടു കൊണ്ടിരിക്കുന്ന പരിപാടികളെ കുറിച്ച് നമുക്കറിയാവുന്നതാണ്. മനുഷ്യൻ വില കൽപിക്കുന്ന മൂല്യങ്ങൾക്കും സംസാകാരങ്ങൾക്കും ഭീഷണിയായി മാറുന്ന പരിപാടികളാണവ. ടെലിവിഷൻ ഒരു ശാപമായിമാറുന്ന ഈ അവസ്ഥയിൽ നിന്ന് ടെലിവിഷനെ എങ്ങനെ ഒരനുഗ്രഹമാക്കിമാറ്റാം എന്ന് എം.ടി.എ പരിപാടികൾ തെളിയിച്ചിരിക്കുകയാണ്. ആത്മീയമായ ഒരു പ്രതിരോധം എന്നും ഇതിനെ വിശേഷിപ്പിക്കാവുന്നതാണ്.

അങ്ങിനെ ഇന്നു അഹ്മദിയ്യാ ജമാഅത്ത് അന്തർദേശീയ രംഗത്ത് ആഗോളാടിസ്ഥാനത്തിൽ വമ്പിച്ച ഒരാത്മീയ വിപ്ലവത്തിന്റെ നാന്ദി കുറിച്ചിരിക്കുന്നു.

این سعادت بروز بازو نیست

ഈ മഹാഭാഗ്യം മനുഷ്യ ശക്തിയാൽ സാദ്ധ്യമായതല്ല. (ഹദ്റത്ത് മഹ്ദി മസീഹ് (അ))

ഇതു സംബന്ധിച്ച് ഹദ്റത്ത് ഖലീഫത്തുൽ മസീഹ് ഇപ്രകാരം പ്രസ്താവിക്കുന്നു:

വാഗ്ദത്ത മസീഹിന്റെ സത്യവാക്യത്തിനുള്ള മഹത്തായ ദൃഷ്ടാന്തം പ്രത്യക്ഷമായിരിക്കുന്നു. ഇത്തരം മാധ്യമങ്ങൾ മുഖേന ജനങ്ങളെ ഒന്നിച്ചു ചേർക്കുക, ഒരേ ദീനിൽ ഐക്യപ്പെടുത്തുക, ഖുത്ബ മുഖേന ജുമുഅ ദിവസം ജനങ്ങൾ ഏകീഭവിക്കുക, ഇവയൊക്കെ ഇമാം മഹ്ദിയുടെ ആഗമനവുമായി ബന്ധപ്പെട്ട ദൈവീക വിധികളാണ്..... മഹത്തായ

ഈ പാരിതോഷികം, ഈ സവിശേഷത അഹ് മദിയ്യാ ജമാഅത്തിനു മാത്രമാണ് ലഭ്യമായിരിക്കുന്നത്. ലോകത്തുള്ള എല്ലാ ശക്തികളും ഒന്നിച്ചു ചേർന്നാലും അഹ്മദിയ്യാ ജമാഅത്തിൽ നിന്നും ഈ സവിശേഷതയെ പിടിച്ചെടുക്കാൻ സാദ്ധ്യമല്ല. അല്ലാഹുവിൽ നിന്നു ലഭ്യമായ ഈ ബഹുമതി ലോകത്തുള്ള ഏല്ലാ ബഹുമതികളും സ്വായാത്തമാക്കിയിട്ടുള്ള ഭരണകൂടങ്ങൾക്കു കൂടി പിടിച്ചെടുക്കുവാൻ സാധിരക്കുന്നതല്ല. അഹ്മദിയ്യാ ജമാഅത്തിനു ലഭ്യമായ ഈ മുൻകൈ അതിന്നുമാത്രം ലഭ്യമായ ഒന്നാണ്. അഹ്മദിയ്യത്തിന്റെ ശത്രുക്കൾക്ക് ഇനി തലയിട്ടടിക്കയല്ലാതെ മറ്റൊരു നിർവാഹവും ഇല്ലതന്നെ. (ബദ്ർ, 23 4 1992)

## ദൈവിക സഹായം

അതെ, ഈ പ്രസ്ഥാനത്തിന്റെ പിന്നിൽ ഒരു മഹത് ശക്തി പ്രവർത്തിക്കുന്നുണ്ട്. ആ ശക്തിയാകട്ടെ സർവ്വശക്തനായ അല്ലാഹു തന്നെയാണ്. അവന്റെ ഇച്ഛയെ എതിർക്കുവാൻ ഇതുവരെ ആർക്കും സാധിച്ചിട്ടില്ല. ഇനിയാർക്കും സാധിക്കുകയും ഇല്ല!

صاف دل کو کثرت اعجاز کی حاجت نہیں

اک نشان کافی ہے گر دل میں ہو خوف کردگار

ശുദ്ധ ഹൃദയമുള്ളവർക്കു അൽഭുത ദൃഷ്ടാന്തങ്ങൾ അനേകം ആവശ്യമില്ല; ഹൃദയത്തിൽ ദൈവഭക്തിയുണ്ടെങ്കിൽ ഒരേ ഒരടയാളം മാത്രം മതി (ദുർറെ സമീൻ ഹദ്റത്ത് അഹ്മദ് (അ) )

ഹദ്റത്ത് അഹ്മദ്(അ) ഇപ്രകാരം അരുൾ ചെയ്യുന്നു:

ഇതു മനുഷ്യ നിർമ്മിതമായ ഒരു പ്രസ്ഥാനമാണെങ്കിൽ അത്തരം കള്ളവാദിയെ നശിപ്പിക്കുവാൻ ദൈവം പോരുന്നവനാണ്. നിങ്ങളുടെ ശ്രമങ്ങളുടെയും തന്ത്രങ്ങളുടെയും ഒരാവശ്യവും ഇല്ലാത്തവണ്ണം ദൈവം തന്നെ ഈ പ്രസ്ഥാനത്തെ നശിപ്പിക്കുന്നതാണ്. എന്നാൽ എനിക്ക് ലഭിച്ച മാതിരി

ദൈവീക സഹായം ഏതെങ്കിലും ഒരു കള്ള വാദിക്ക് കിട്ടി യതായി കാണിച്ചു തരാമോ? നിങ്ങൾ എന്താണ് ദൈവത്തെ ഭയപ്പെടാത്തത്? നിങ്ങൾ എന്തിനാണ് വൃഥാ ആക്രമണ ത്തിനു മുതിരുന്നത്? ഞാൻ കള്ളവാദിയാണെങ്കിൽ, എനിക്ക് ലഭിച്ചിരുന്ന മാതിരിയുള്ള ദൈവീക സഹായങ്ങളും അനു ഗ്രഹങ്ങളും ഏതെങ്കിലും ഒരു കള്ളവാദിക്ക് കിട്ടിയതായി നിങ്ങൾക്ക് കാണിച്ചു തരുവാൻസാധിക്കുമോ?

അല്ലയോ മൗലവിമാരെ! നിങ്ങളെന്നെ കള്ളവാദിയാ യിക്കരുതുന്നുവെങ്കിൽ, നിങ്ങൾ പള്ളികളിൽ ഒരുമിച്ചു കൂടിയോ ഒറ്റയൊറ്റയായിട്ടോ എന്റെ നാശത്തിനായി പ്രാർത്ഥിച്ചു കൊണ്ടിരിക്കൂ! വാവിട്ടു നിലവിളിച്ചു കൊണ്ട് എന്നെ നിർമൂലം നശിപ്പിക്കാൻ പ്രാർത്ഥിക്കുവിൻ. ഞാൻ കള്ളവാദിയാണെങ്കിൽ നിശ്ചയമായും ആ പ്രാർത്ഥനകൾ സ്വീകരിക്കപ്പെടും. എന്നാൽ ഒന്നു ഓർത്തു കൊള്ളുവിൻ! നിങ്ങളുടെ നാവുകൾ മുറിപ്പെട്ടു പോകുമാറ് നിങ്ങൾ പ്രാർത്ഥിച്ചു കൊണ്ടിരുന്നാലും നിങ്ങളുടെ നാസികകൾ തേഞ്ഞുരഞ്ഞു പോകുമാറ് നിങ്ങൾ സുജൂദു ചെയ്തു കൊണ്ടിരുന്നാലും അശ്രുധാരകളാൽ കൺകുഴികൾ ചീഞ്ഞു പോകുകയും കൺപീലികൾ കൊഴിഞ്ഞു പോകുകയും കാഴ്ച നഷ്ടപ്പെടുകയും ഒടുവിൽ ബുദ്ധി മന്ദീഭവിച്ചു അപ സ്മാരമോ ഭ്രമതയോ ബാധിക്കുകയും ചെയ്യുമാറ് നിങ്ങൾ കരഞ്ഞും വിലപിച്ചും പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയും ചെയ്താലും നിങ്ങളുടെ ആ പ്രാർത്ഥന സ്വീകരിക്കപ്പെടുക യില്ല. എന്തെന്നാൽ, ഞാൻ ദൈവത്തിങ്കൽ നിന്നുള്ളവനാ കുന്നു. ശത്രുക്കൾ തങ്ങളെത്തന്നെ നശിപ്പിക്കുകയാണ്. ഞാൻ അവരുടെ കൈയാൽ പറിച്ചു നീക്കപ്പെടുന്ന ഒരു ചെടി യല്ല. അവരുടെ പൂർവ്വികരും അവരുടെ ശേഷക്കാരും അവ രിൽ ജീവിച്ചിരുന്നവരും അവരിൽ മരിച്ചു പോയവരും എല്ലാം ഒന്നു ചേർന്നു കൊണ്ട് എന്റെ നാശത്തിനായി പ്രാർത്ഥിച്ചു കൊണ്ടിരുന്നാലും എന്റെ ദൈവം ആ എല്ലാ പ്രാർത്ഥനക ളെയും ശാപങ്ങളുടെ രൂപത്തിലാക്കി അവരുടെ മുഖത്തേക്കു തന്നെ വലിച്ചെറിയും. എന്ത്? ദൈവീകമായ ഈ പ്രവർത്ത നങ്ങളെ മനുഷ്യനു തടയുവാൻ കഴിയുമോ? കൊള്ളാം!

സാദ്ധ്യമെങ്കിൽ തടഞ്ഞു കൊള്ളൂ! നബിമാരുടെ ശത്രുക്കൾ അനുവർത്തിച്ചു പോന്നിട്ടുള്ള സകല തന്ത്രങ്ങളും വഞ്ചന കളും നിങ്ങളും ചെയ്തു നോക്കുവിൻ! അങ്ങേയറ്റം ശ്രമിച്ചു നോക്കുക! എന്നിട്ട് നിങ്ങൾക്കെന്ത് ഹാനിവരുത്താനാണ് കഴി ഞ്ഞതെന്ന് നോക്കേണ്ടതാണ് (അർബയീൻ)

ഈ സത്യകാഹളത്തെ ഇനിയെങ്കിലും സ്വീകരിച്ച് ദൈവ ശാപത്തിൽ നിന്നും രക്ഷ നേടുവാനും, നബി കരീം(സ)ന്റെ പ്രവചനങ്ങളെ സത്യപ്പെടുത്തുവാനായി അവതരിച്ച വാഗ്ദത്ത മഹ്ദീമസീഹിന്റെ ശീതളച്ഛായയിൽ വിശ്രമം കൊണ്ട് സത്യത്തെ പുണരുവാനും സന്നദ്ധരാകുവിൻ!

0